

PATRON SAINT

# മലങ്കരസഭ

## മാസിക

1992 ഫെബ്രുവരി
ലക്കം 2 പുസ്തകം 48



മുഖ്യമന്ത്രി ശ്രീ. കെ. കരുണാകരൻ പ. മാത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായെ ദേവലോകം അരമനയിൽ എത്തി സന്ദർശിച്ചപ്പോൾ.





## മൂന്നാം ചരമവാർഷികം

24–1–1992



1989 ജനുവരി 24–ാം തീയതി കർത്താവിൽ നിദ്രപ്രാപിച്ച തിരുവനന്തപുരം കുമാരപുരത്ത് മാങ്കൂട്ടത്തിൽ മോഹൻസ് ബംഗ്ളാവിൽ മിസ്സിസ് കുഞ്ഞന്നാമ്മ മത്തായിയുടെ മൂന്നാം ചരമവാർഷികം 1992 ജനുവരി 24–ാം തീയതി കുമാരപുരം സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ പ. കാതോലിക്കാബാവാ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബ്ബാന, ധൂപപ്രാർത്ഥന മുതലായ ചടങ്ങുകളോടുകൂടി ആചരിച്ചു.

# മലങ്കരസഭ

ദേവലോകം,
കോട്ടയം—686038

Estd: 1945 വാല്യം 47
ലക്കം 2 ഫെബ്രുവരി
1992




'പള്ളി ദൈവത്തിന്റെ ഭവനമാണ്. നാം പള്ളിയിൽ വിശുദ്ധിയിലും സത്യത്തിലും നീതിയിലും പ്രവർത്തിക്കണം. അപ്പോൾ ദൈവാനുഗ്രഹം ഉണ്ടാകും'.

പാമ്പാടി തിരുമേനി

രൂപകല്പന—
ജോയ്സ് തോട്ടയ്ക്കാട്



1992 ജനുവരി 30—ാം തീയതി 78—ാം വയസ്സിലേക്കു പ്രവേശിച്ച മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സിലേക്ക് 'മലങ്കരസഭ' ജന്മദിന മംഗളങ്ങൾ നേരുന്നു.

# സുവർണ്ണ വചനങ്ങൾ

ജാതിയോ മതമോ നോക്കാതെ അന്യരെ മനുഷ്യരെന്നു കരുതി സ്നേഹിക്കുവാനും സഹായിക്കുവാനും കഴിയണം.

* * * *

വിവിധ സംസ്കാരങ്ങൾ സമന്വയിക്കുന്ന ഭാരതത്തിൽ ജനങ്ങൾ പരസ്പരം സ്നേഹത്തോടെ കഴിഞ്ഞാലെ നിലനിൽപ്പുണ്ടാവൂ.

* * * *

ഉന്നതലക്ഷ്യം മുമ്പിൽകണ്ട് അദ്ധ്വാനിക്കുന്നവർ ഒരിക്കലും പരാജയപ്പെടുകയില്ല.

[പ. ബാവാ തിരുമേനിയുടെ പ്രസംഗങ്ങളിൽനിന്നും കല്പനകളിൽനിന്നും എടുത്ത സൂക്തങ്ങൾ]

# മാനവശേഷിവികസനം

അന്തർദ്ദേശീയവും, ദേശീയവും, സഭാപരവുമായ വിവിധ വേദികളിൽ സജീവമായി ചർച്ച ചെയ്യപ്പെടുന്ന വിഷയമാണ് 'മാനവശേഷി വികസനം' (Human-resource development). തികച്ചും ഭൗതീകമായ ഒരു കാഴ്ചപ്പാടിൽ നിന്നുകൊണ്ട് ഈ വിഷയത്തെ സമീപിക്കുമ്പോൾ മനുഷ്യന്റെ സുഖഭോഗജീവിതത്തിനുവേണ്ടിയുള്ള വിഭവവികസനത്തെയാണ് ലക്ഷ്യമാക്കുന്നത്. എന്നാൽ മനുഷ്യൻ ദൈവികജീവന്റെ പങ്കാളിത്തസാദ്ധ്യതയുള്ള ദൈവ–സൃഷ്ടിയാണെന്നുള്ള അടിസ്ഥാനത്തിൽ ഈ വിഷയത്തെ സമീപിക്കുമ്പോൾ വ്യത്യസ്തമായ ഒരു ലക്ഷ്യം തെളിഞ്ഞുവരുന്നു.

മനുഷ്യന്റെ ഏററവും പ്രധാന ശേഷി, അവനിലുള്ള ദൈവസ്വരൂപവും സാദൃശ്യവുമാണ്. ദൈവ-സാദൃശ്യം എന്നുള്ളത് മനുഷ്യനിൽ ലോകാതീതമായ സാദ്ധ്യതകളിലേക്കു വളരുവാനുള്ള മൗലിക ശേഷിയാണ്. കപ്പദോക്യൻ പിതാവായ നിസായിലെ ഗ്രീഗോറിയോസ് നാലാം നൂററാണ്ടിൽ എഴുതിയ 'മനുഷ്യന്റെ സൃഷ്ടിയെക്കുറിച്ച്'' എന്ന കൃതിയിൽ രണ്ടുകാലിൽ ഉയർന്നുനിന്ന് ഉയരങ്ങളിലേക്കു നോക്കുവാനുള്ള അതുല്യ പ്രകൃതി മനുഷ്യനുള്ളതുതന്നെ ദൈവീകജീവിതപങ്കാളിത്തത്തിന് അവനുള്ള സാധ്യതയെ സൂചിപ്പിക്കുന്നുവെന്നു പറയുന്നു. ഈ വിഭവശേഷിയെ വികസിപ്പിക്കുവാൻ മനുഷ്യൻ ശ്രമിക്കാത്തിടത്തോളം കാലം മാനവശേഷി വികസനം ലക്ഷ്യം കാണുകയില്ല.

മാനവശേഷിവികസനം, മനുഷ്യബുദ്ധിയുടെയും വിവേകത്തിന്റെയും പരമാവധി വികാസത്തെ ലാക്കാക്കിയുള്ളതാണ്. ഈ അന്വേഷണത്തിന്റെ ഭാഗമാണ് ജൈവ–സാങ്കേതിക മേഖലയിലുള്ള (Bio–technology) വിപ്ളവകരമായ കണ്ടുപിടുത്തങ്ങൾ. എന്നാൽ അവ ആഗോളക്ഷേമത്തേയും, ജീവന്റെ സമഗ്രതയെയും, ധാർമ്മിക മൂല്യങ്ങളെയും അവഗണിച്ചുകൊണ്ട് മുന്നോട്ടുപോയാൽ വിനാശമായിരിക്കും ഫലം.

അവികസിത രാഷ്ട്രങ്ങളുടെ ഏററവും വലിയ വിഭവം ''മാനവശേഷി'' ആണെങ്കിലും, യാന്ത്രിക–സാങ്കേതിക മാദ്ധ്യമങ്ങൾ ആ വിഭവത്തെ പരിമിതപ്പെടുത്തിക്കൊണ്ടിരിക്കയാണ്. ഇന്ത്യയെപ്പോലൊരു രാഷ്ട്രം, സാമ്പത്തിക വ്യാവസായിക സമീപനങ്ങളിൽ ''ഉദ്രവത്ക്കരണ''ത്തിലേക്കു നീങ്ങുമ്പോൾ, വിദേശ കമ്പ്യൂട്ടറുകൾക്ക് ഇവിടത്തെ മനുഷ്യശേഷി വഴിമാറിക്കൊടുക്കേണ്ട ഗതികേടാകരുത .

മാനവശേഷിയുടെ ഏററവും വ്യക്തമായ കർമ്മാംഗം, തദ്ദേശീയതയും, ആഗോളവീക്ഷണവും തമ്മിലുള്ള സമന്വയമാണ്. ''തദ്ദേശീയത' യെന്നു പറഞ്ഞാൽ ഇവിടെ അർത്ഥമാക്കുന്നത്, ഒരു പ്രദേശത്ത് ഏററവും സമൃദ്ധിയായ വിഭവങ്ങളെ കേന്ദ്രീകരിച്ച് ഒരു ജീവിതക്രമം എന്നാണർത്ഥമാക്കുന്നത്. ഇറക്കുമതി ചെയ്യുന്ന വിഭവങ്ങളെ ആശ്രയിച്ച് രൂപപ്പെടുന്ന ജീവിതശൈലി എന്നും ആശ്രിത സ്വഭാവമുള്ളതായിരിക്കും. അതേയവസരത്തിൽ തദ്ദേശീയതയ്ക്ക് ഒരു ആഗോള കരുതൽ ഇല്ലെങ്കിൽ വിഭാഗീയത തലപൊക്കും. ചുരുക്കത്തിൽ, സ്വന്തം ഉത്പ്പന്നങ്ങൾക്ക് മററാരെങ്കിലും വിലയിടുവാനും, ജീവസന്ധാരണത്തിനുള്ള വിഭവങ്ങൾക്ക് മററാരെങ്കിലും ഇടുന്ന വിലകൊടുക്കുവാനും വിധിക്കപ്പെടുന്ന സ്ഥിതിക്കുള്ളിൽ നിന്നുകൊണ്ട് മാനവശേഷിവികസനം സാദ്ധ്യമല്ല. ഉല്പാദകരുടെയും ഉപഭോക്താക്കളുടെയും തുല്യസംരക്ഷണത്തിലൂന്നിയ ഒരു ശേഷിവികസനത്തിനായി അഭിപ്രായം സ്വരൂപിക്കുവാനും, കർമ്മപദ്ധതികൾ ആവിഷ്ക്കരിക്കുവാനും ക്രൈസ്തവസഭയ്ക്ക് ഉത്തരവാദിത്തമുണ്ട്.

— ജെ. കെ.




## മൂന്നുനോമ്പ് (ഫെബ്രു: 10–13)

യോനാപ്രവചനം

(മത്തായി. 12: 31–50; ലൂക്കോസ് 11: 29–32; 12: 54–13: 9)

ദൈവകല്പന അനുസരിക്കാതിരുന്ന യോനായിക്ക് ശിക്ഷ ലഭിച്ച്, കടലിൽ എറിയപ്പെട്ടു. മത്സ്യം അവനെ വിഴുങ്ങി. യോനാ തെററു മനസിലാക്കി അനുതപിച്ചു ദൈവത്തോടു പ്രാർത്ഥിച്ചു. ദൈവം അപകടത്തിൽനിന്നു അവനെ രക്ഷിച്ചു. യോനാ മനസു തിരിഞ്ഞ് ദൈവകല്പന അനുസരിച്ച് നിനെവയിൽ ചെന്ന് ദൈവത്തിന്റെ അരുളപ്പാട് ജനത്തെ അറിയിച്ചു. അനുതപിച്ച് മനംതിരിഞ്ഞാൽ രക്ഷ പ്രാപിക്കും, അല്ലായെങ്കിൽ നാല്പതു ദിവസം കഴിഞ്ഞാൽ നിനെവേ ഉന്മൂലമാകും എന്ന് പ്രസംഗിച്ചു. നിനെവേക്കാർ യോനായുടെ പ്രസംഗംവഴിയായി ദൈവത്തിൽ വിശ്വസിച്ചു. 40 ദിവസത്തെ ഉപവാസം അനുഷ്ഠിച്ചു. ഉപവാസത്തിന്റെ കല്പന രാജാവുതന്നെ പുറപ്പെടുവിച്ചു. 'മനുഷ്യരോ. മൃഗങ്ങളോ ഒരു വസ്തുവും ആസ്വദിക്കരുത്. മനുഷ്യനും മൃഗവും രട്ടു പുതച്ച് ഉച്ചത്തിൽ ദൈവത്തോടു അപേക്ഷിക്കണം. ഓരോരുത്തൻ താന്താന്റെ പക്കലുള്ള സാഹസം വിട്ടു മനം തിരിഞ്ഞു വഷളത്തത്തിൽനിന്നും പിൻമാറി ദൈവം അവരെ രക്ഷിച്ചു.

നാശോന്മുഖമായ നിനെവേ ഉപവാസത്തിലൂടെ രക്ഷപ്പെട്ടതുപോലെ നാശോന്മുഖമായിപ്പോകുന്ന നമ്മുടെ ജീവിതത്തേയും ലോകത്തേയും രക്ഷിപ്പാനായി നാം സഭയൊന്നായി ഉപവസിക്കണം. ദൈവസന്നിധിയിൽ അനുതപിക്കണം, അപേക്ഷിക്കണം, മനന്തിരിഞ്ഞു വിശുദ്ധിയിലും നന്മയിലും വളരണം. നമ്മുടെ ജീവിതത്തിൽ എത്രയോ നോമ്പുകൾ കടന്നുപോയി. നാം ബാഹ്യമായി നോമ്പ് ആചരിച്ചുകാണും. എന്നാൽ എത്ര പേർ ആത്മാർത്ഥമായി നോമ്പു ആചരിച്ചു, ആചരിക്കാനുണ്ട്. ഇനിയും ഒരവസരംകൂടി നമുക്കു ലഭിക്കുമോ എന്നറിഞ്ഞുകൂടാ. ജീവൻ ദൈവത്തിന്റെ ദാനമാണല്ലോ.

അനുതാപം അഥവാ മാനസാന്തരമാണ് ആത്മീയജീവിതത്തിന്റെ ആദ്യപടി. മനസ്സിന്റെ അന്തരമാണ് മാനസാന്തരം. കല്ലുപോലുള്ള നമ്മുടെ കഠിനഹൃദയങ്ങളെ ദൈവം മെഴുകുപോലെ ഉരുക്കി നമ്മെ മനസ്സലിവുള്ളവരാക്കിത്തീർക്കട്ടെ. മതം മാററത്തേക്കാൾ ഉപരി മനംമാററമാണ് ദൈവം ആഗ്രഹിക്കുന്നത്. മാനസാന്തരപ്പെടുന്നവർക്കു മാത്രമേ മററുള്ളവരെ മാനസാന്തരത്തിലേക്കു നയിക്കാൻ സാധിക്കുകയുള്ളു എന്നു യോനായുടെ ജീവിതം നമ്മെ പഠിപ്പിക്കുന്നു. നിനവേ യോനയുടെ പ്രസംഗം കേട്ടെങ്കിൽ അതിലുപരിയായി മാനസാന്തരത്തിനുള്ള കർത്താവിന്റെ ആഹ്വാനം കേൾക്കണം.

[ലൂക്കോ. 11:32, 13:1—5]

മത്സ്യത്തിനുള്ളിൽവച്ച് യോന നന്നായി പ്രാർത്ഥിച്ചു, അനുതപിച്ചു, അപേക്ഷിച്ചു. ദൈവത്തോടുകൂടെ വസിച്ചു. നാം ഇതുപോലെ കഷ്ടതകളും പ്രയാസങ്ങളും നേരിടുമ്പോൾ നിരാശപ്പെടാതെ ദൈവത്തിൽ ആശ്രയിച്ച് ആശ്വാസം കണ്ടെത്തേണ്ടതാണ്. അതിന് നമ്മുടെ നോമ്പു ദിവസങ്ങൾ പ്രയോജനപ്പെടുത്തണം.

## 2. കൊഹനേ (വാങ്ങിപ്പോയ വൈദികരുടെ) ഞായറാഴ്ച ഫെബ്രുവരി 16 (മൂന്നുനോമ്പിനു ശേഷമുള്ള ആദ്യ ഞായർ)

(വി. മത്തായി 24: 42–51
25: 13–19 ലൂക്കോ: 19:11–27)

വാങ്ങിപ്പോയ സകല വൈദികരെയും പ്രത്യേകമായി ഓർത്തു പ്രാർത്ഥിക്കുന്നതിന് സഭ

ഫാ. വി. എം. ജയിംസ്

നിശ്ചയിച്ചിട്ടുള്ള ദിവസമാണ് ഇത്. നിങ്ങളോട് ദൈവവചനം പ്രസംഗിച്ച് നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ; അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പിൻ എന്ന് പ: പൗലൂസ്ശ്ലീഹാ കല്പിച്ചിട്ടുണ്ട്. (എബ്രായർ 13:7) എല്ലാ വാങ്ങിപ്പോയ വൈദികരേയും പ്രത്യേകമായി നമുക്കു പരിചയവും നമ്മുടെ കൂദാശ അനുഷ്ഠിച്ചിട്ടുള്ളവരുമായ വൈദികരേയും ഓർത്ത് നാം പ്രാർത്ഥിക്കണം. വി. കുർബാനയിൽ ഓർക്കണം. വി. കുർബാനയുടെ അവസാനം ആശീർവാദത്തിലും യാത്രഅയപ്പിലും പുരോഹിതൻമാർ അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതിന് നമ്മെ ഭരമേൽപ്പിക്കുന്നുണ്ട്. അവർക്കുവേണ്ടി അവരുടെ ജീവിതകാലത്തു മാത്രമല്ല മരണാനന്തരവും പ്രാർത്ഥിക്കേണ്ട കടമ നമുക്കുണ്ട്. ഈ ദിവസം നമ്മുടെ മരണത്തെക്കുറിച്ചും നാം ചിന്തിക്കേണ്ടതാണ്. കർത്താവ് നിനയ്ക്കാത്ത സമയത്ത് വരുന്നതുകൊണ്ട് നാം ഒരുങ്ങിയിരിക്കണം. കർത്താവിനെ മുഖപ്രസന്നതയോടെ സ്വീകരിക്കത്തക്കവണ്ണം നാം എപ്പോഴും ഒരുങ്ങിയിരിക്കണം.

മത്തായി 25:37–40 (യാക്കോ 1:27)

നാം കർത്താവിനെ സ്വീകരിപ്പാൻ ഒരുക്കമുള്ളവരായാൽ മാത്രമേ കർത്താവു നമ്മെ സ്വീകരിപ്പാൻ തിരുമനസ്സാകൂ. അതിനു നാം ഒരുങ്ങണം. ഏല്പിച്ചിരിക്കുന്ന വിവിധ താലന്തുകൾ വിശ്വസ്തതയോടു വ്യാപാരം ചെയ്തു ദൈവ

ിത്തനും മനുഷ്യർക്കും കൊള്ളാവുന്നവരായി തീർന്നിട്ടുള്ളവരെയാണ് ദൈവം സ്വീകരിക്കുന്നത് (മത്താ. 25:20–21) താലന്തുകളുടെ എണ്ണത്തിൽ വ്യത്യാസം ഉണ്ടാകാം. എന്നാൽ ഒരു താലന്ത് എല്ലാവർക്കും ഉണ്ട്. അതു നമ്മുടെ ആത്മാവാണ്. അതു കേവലം ലൗകികവും ജഡികവുമായ കാര്യത്തിൽ മാത്രം ഏർപ്പെട്ടു മണ്ണിൽ കുഴിച്ചിടാതെ വ്യാപാരംചെയ്തു ലാഭമുണ്ടാക്കണം''. ഒരു മനുഷ്യൻ സർവ്വലോകവും നേടീട്ടും അവൻെറ ആ ജീവനെ (ആത്മാവിനെ) നഷ്ടപ്പെടുത്തിയാൽ എന്തു പ്രയോജനം എന്നു നമ്മുടെ കർത്താവ് ചോദിക്കുന്നു. നമ്മുടെ ആത്മാക്കളുടെ രക്ഷയ്ക്കായി കൂദാശകൾ അനുഷ്ഠിക്കുകയും നമ്മെ ആത്മീയമായി നയിക്കുകയും ചെയ്തശേഷം വാങ്ങിപ്പോയ വൈദികരെ നാം അനുകരിക്കുകയും പ്രാർത്ഥനകളിലും വി. കുർബാനകളിലും ഓർക്കുകയും ചെയ്യേണ്ടത് നമ്മുടെ കടമയാണ്.

## (ഫെബ്രുവരി 23) ആനീദേ (വാങ്ങിപ്പോയവരുടെ) ഞായർ

മത്തായി 25:31–46.
യോഹ. 5:19–29.
ലൂക്കോ 12:32–48.

ഉല്പത്തി. 49:33–50:13;
യെഹെസ്ക്കേൽ 37:1–14,
2 മക്കാബിയർ 12:38–45

2 രാജാക്കന്മാർ 13:20–21

വലിയനോമ്പിൻെറ പേത്രത്താ ഞായറാഴ്ചയ്ക്കു മുമ്പുള്ള ഞായറാഴ്ച വാങ്ങിപ്പോയ എല്ലാ വിശ്വാസികളെയും പ്രത്യേകമായി സഭഓർക്കുന്നു. ശരീരപ്രകാരംജീവനോടിരിക്കുന്ന വിശ്വാസികളും വാങ്ങിപ്പോയ വിശ്വാസികളും കൂടുന്നതാണ് സഭ. ശരീരപ്രകാര ജീവനോടുള്ള വിശ്വാസികൾ മാത്രമുള്ള കൂട്ടായ്മ സഭയല്ല, വെറും സംഘടന മാത്രമാണ്. സഭയിൽ വാങ്ങിപ്പോയവരും ഉൾപ്പെടുന്നു. അവരുടെ സംസർഗ്ഗവുംകൂടിയുള്ളതാണ് സഭ. സഭയുടെ ദൃശ്യവശത്തിന് അദൃശ്യവശത്തെമറക്കാൻ പററില്ല. മറക്കുന്നത് ക്രൈസ്തവമല്ല. വേദപുസ്തകത്തിനു നിരക്കുന്നതുമല്ല. യൗസേപ്പിൻെറ അസ്ഥികളെ അദ്ദേഹത്തിൻെറ അന്ത്യാഭിലാഷപ്രകാരം, 400 വർഷങ്ങൾക്കുശേഷം യിസ്രായേല്യർ മിസ്രയിമിൽനിന്നും മോചിതരായപ്പോൾ, മോശ എടുത്തുകൊണ്ടുപോയി (വാഗ്ദത്ത നാട്ടിലേക്ക്) (ഉല്പത്തി 50:25, പുറ 13:19) പരിശുദ്ധന്മാരുടെ അസ്ഥിക്കുപോലും ശക്തിയുള്ളതിനാൽ അതിനെ ആദരിക്കണം. പുറ 2 രാജാ 13:20:21.

സഭ മൊത്തമായി നോമ്പിലേക്കു പ്രവേശിക്കണം. നോമ്പിൻെറ അനുഭവമായ ദൈവവുമായുള്ള നേരിട്ടുള്ള സംസർഗ്ഗത്തിൽ കഴിയുന്ന വാങ്ങിപ്പോയ വിശ്വാസികളോടു ചേർന്നാണ് നാം നോമ്പനുഷ്ഠിക്കുന്നത്. വാങ്ങിപ്പോയ വിശ്വാസികളെ നോമ്പിന് മുമ്പ് നാം പ്രത്യേകം ഓർക്കുന്നു. വിശ്വാസികൾ ലോകത്തിനു മരിച്ചവരായിരുന്നാലെ ക്രിസ്തുവിൽ ജീവിക്കാനും ശരിയായി നോമ്പ് അനുഷ്ഠിക്കാനും സാധിക്കുകയുള്ളു. നാം ഈ ലോകത്തിൽനിന്നും വാങ്ങിപ്പോകേണ്ടവരാണ് എന്ന ബോധത്തോടെ ജീവിക്കണം. അതുകൊണ്ട് നോമ്പിൽ ആവോളം ലൗകികബന്ധങ്ങളും ചിന്തകളും ജഡികചിന്തകളും ഒഴിഞ്ഞു വസിക്കണം—വാങ്ങിപ്പോയവരെ നാം ഓർക്കണം. കാരണം മരണം ജീവിതത്തിൻെറ അന്ത്യമല്ല. മരണം ശരീരവും ആത്മാവും തമ്മിലുള്ള വേർപാടു മാത്രമാണ്. മരണാനന്തരവും ജീവിതം തുടരുകയാണ്. ശരീരമല്ലാതെ, സ്ഥലകാല പരിമിതികൾക്കപ്പുറം എല്ലാ മരിച്ചവരും ഉയർത്തെഴുന്നേല്ക്കും. നന്മ ചെയ്തവർ ജീവിക്കയും തിന്മ ചെയ്തവർ ശിക്ഷാവിധിക്കായും ഉയിർക്കു,. (യോഹ. 5:28–29)ന്യായവിധിയിൽ വീഴാതെ രക്ഷപെടുവാൻ വിശുദ്ധിയിലും നന്മയിലും നാം വളരേണ്ടിയിരിക്കുന്നു.

## 4. കൊത്തിനെ ഞായർ (വലിയനോമ്പിൻെറ പേത്തർത്താ) വെള്ളത്തെ വീഞ്ഞാക്കിയ സംഭവം (മാർച്ച് 1)

യോഹ. 2:1–11, 3:1–6,
ലൂക്കോ. 16;1–13)

നമ്മുടെ കർത്താവ് കാനാവിലെ കല്യാണവിരുന്നിൽ വെള്ളത്തെ വീഞ്ഞാക്കിയ സന്തോഷത്തിൻെറ അനുഭവമാണ് നോമ്പിലെ ആദ്യത്തെ ഞായറാഴ്ചത്തെ സുവിശേഷവായനയിൽകൂടെ നാം ഓർക്കുന്നത്. കാരണം ഏററവും സന്തോഷകരമായ വിവാഹ വിരുന്നിൻെറ അനുഭവം പോലെയാണ് ആത്മീയമായി വളരുന്നവർക്ക് നോമ്പനുഷ്ഠാനം. യഥാർത്ഥ സഭാവിശ്വാസികൾ നിർബന്ധംകൂടാതെ സന്തോഷത്തോടെതന്നെ നോമ്പനുഷ്ഠിക്കും. ഇടവകയിൽ മാസവരി മാത്രം കൊടുത്ത് സഭാംഗത്വം നിലനിർത്തുന്നവർക്ക് നോമ്പ് ദുഷ്കരവും പ്രയാസവുമായിരിക്കും. അവരാണ് സഭയുടെ സത്യവിശ്വാസത്തേയും ആചാരാനുഷ്ഠാനത്തേയും നശിപ്പിക്കുന്നത്. യഥാർത്ഥ നോമ്പും ഉപവാസവും ദൈവത്തോടുകൂടെ വസിക്കുന്നതാണ്. ദൈവത്തിൻെറ കൂടെ വസിക്കുന്നവർ രൂപാന്തരം പ്രാപിക്കും. വെള്ളം വീഞ്ഞായി മാറിയതുപോലെ ദൈവസന്നിധിയിൽ നാം രുചിയും ഗുണവും ഉള്ളവരായിത്തീരണം. അതായത് മററുള്ളവർക്ക് പ്രയോജനവും സന്തോഷവും ഉണ്ടാക്കുന്നവരായി രൂപാന്തരപ്പെടണം.

ആത്മീയവളർച്ചയ്ക്കുള്ള പ്രത്യേക പരിശീലനകാലഘട്ടമാണ് നോമ്പ്. പരിശുദ്ധ മാമ്മോദീസായിലൂടെ ലഭിച്ച ആത്മീയജനനത്തെ നാം വളർത്തിയെടുക്കണം.

ദുഃചിന്തകളും ദ്രവ്യാഗ്രഹവും വെടിഞ്ഞ് ദൈവത്തേയും സ്വസഹോദരങ്ങളേയും സ്നേഹിക്കുവാൻ സാധിക്കണം. അനീതിയുള്ള മാമോനെ

(ശേഷം 37–ാം പേജിൽ)

സംവാദ ലേഖനം:
ചരിത്രം:

# അന്ത്യോഖ്യാ–മലങ്കരബന്ധവും സഭാഭാസുരനും

## സഭാഭാസുരന്റെ ഓർമ്മ ഫെബ്രുവരി–23

മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി മരണപര്യന്തം പോരാടിയ ധീരശൂരപരാക്രമി എന്ന് ന്യായമായും വിശേഷിപ്പിക്കപ്പെടാവുന്ന 'സഭാഭാസുരൻ' വട്ടശ്ശേരിൽ തിരുമേനി, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ 'ശബ്ദവും ശക്തിയും' ആയി പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസും അദ്ദേഹത്തെത്തുടർന്ന് തോമസ് മാർ അത്താനാസ്യോസും നേതൃത്വം നൽകിയ നവീകരണ കൊടുങ്കാററിനോടും പിന്നീട് അബ്ദുള്ള പാത്രിയർക്കീസ്, കോനാട്ട് മാത്തൻ മല്പാൻ, സി. കെ. കുരിയൻ തുടങ്ങിയവർ നേതൃത്വം നൽകിയ അടിമത്തക്കൊടുങ്കാററിനോടും യുദ്ധം ചെയ്ത് മലങ്കരസഭയെ നയിച്ച ചിത്രം രോമാഞ്ചദായകമാണ്. അതെ, 1909 മുതൽക്കിന്നെയോളം മലങ്കരസഭാചരിത്രത്തെ തേജോമയമാക്കുന്ന ചിത്രം വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടേതാണ്.

എന്നാൽ അദ്ദേഹം നയിച്ച രണ്ടാമത്തെ യുദ്ധം—അന്ത്യോഖ്യൻ യുദ്ധം—അദ്ദേഹംതന്നെ നേരത്തെ വിതച്ച വിത്തുകൾമൂലം അനിവാര്യമായിത്തീർന്നതാണോ എന്ന് സംശയിക്കാവുന്ന ചില ചിത്രങ്ങൾ സഭാചരിത്രത്തിൽ ചിതറിക്കിടപ്പുണ്ട്. അദ്ദേഹത്തോടുള്ള അത്യാദരവിന്റെ പേരിൽ, പലരും പരിശോധിക്കുവാൻ വിട്ടുപോയ അത്തരം ചരിത്രസംഭവങ്ങളെ കൂട്ടിയിണക്കുവാനുള്ള വിനീതമായ അന്വേഷണമാണ് ഈ ലേഖനം. ഈ ലേഖനത്തിൽ വസ്തുതാപരമായ എന്തെങ്കിലും സ്ഖലിതങ്ങൾ വന്നുപോയിട്ടുണ്ടെങ്കിൽ അവ തിരുത്തിത്തരുവാൻ ഗുരുജനങ്ങളോടും പിതാക്കന്മാരോടും അപേക്ഷിക്കുന്നു.

### വി. കുർബാനക്രമവും വട്ടശ്ശേരിൽ മല്പാനും

നമ്മുടെ കുർബാനക്രമത്തിന്റെ ആദ്യത്തെ മലയാളപരിഭാഷ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തിയത് 1856–ലാണ്; വിവർത്തകൻ പാലംകുന്നത്ത് വലിയ മെത്രാച്ചനും. അതിലെ നവീകരണയത്നങ്ങളെ ചെറുക്കുവാൻ—'പാലക്കുന്നത്ത് മാർ അത്താനാസ്യോസ് നവീകരണരീതിയിൽ നമസ്ക്കാരപ്പുസ്തകം പ്രസിദ്ധീകരിച്ചപ്പോൾ ജോസഫ് കത്തനാർ (പിന്നീട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് II) കോഴിക്കോട്ടു പോയി കളഹസ്തിയപ്പാ മുതലിയാരുടെ കല്ലച്ചിൽ നമ്മുടേതായ നമസ്ക്കാരക്രമത്തിന്റെ രണ്ടായിരം പ്രതികൾ അടിച്ചിറക്കി'—(കൊച്ചി ഭദ്രാസന ഡയറക്ടറി–1972, P. 8, പ്രസാധകൻ: യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ).

പുലിക്കോട്ടിൽ മെത്രാച്ചൻ ഇറക്കിയ കുർബാനക്രമം അടങ്ങിയ നമസ്ക്കാരപ്പുസ്തകത്തിന് കുറഞ്ഞത് 2 പതിപ്പുകളെങ്കിലും ഉണ്ടായിട്ടുള്ളതിൽ 4 പതിപ്പുകൾ ഈ ലേഖകന്റെ ഗ്രന്ഥശേഖരത്തിലുണ്ട്. പുലിക്കോട്ടിൽ മെത്രാച്ചന്റെ ഈ പുസ്തകം പ്രചാരത്തിലിരിക്കെ കോട്ടയം വൈദികസിമ്മനാരിയിലെ മല്പാന്മാരായ വട്ടശ്ശേരിൽ ഗീവർഗീസ് മല്പാനും കോനാട്ട് മാത്തൻ മല്പാനും ചേർന്ന് 1903–ൽ ഒരു കുർബാനക്രമം പ്രസിദ്ധീകരിച്ചു. ഈ അഭിനവക്രമം അതുവരെ മലങ്കരയ്ക്ക് പരിചിതമായ ക്രമത്തിൽനിന്ന് പല വ്യത്യാസങ്ങളും ഉൾക്കൊള്ളുന്നതായിരുന്നു.

പരിഷ്കാരങ്ങൾ 1

കുർബാനക്രമത്തിലെ ഒന്നാം തുബ്ദേനിൽ മാർ ഇഗ്നാത്തിയോസ്, മാർ ബസേലിയോസ്, മാർ ഗ്രീഗോറിയോസ് എന്നീ പേരുകൾ മല്പാന്മാർ കൂട്ടിച്ചേർത്തു. അതത് ഭദ്രാസന മെത്രാനെ ഓർക്കുന്ന പതിവും അവർ എഴുതിച്ചേർത്തു. മലങ്കരസഭയ്ക്ക് പൂർവ്വീകകാലം മുതലേ അന്ത്യോഖ്യൻ സഭയുമായി ബന്ധമുണ്ടെന്നും ബസേലിയോസ്, ഗ്രീഗോറിയോസ് എന്നീ പേരുകളിൽ ഇവിടെവന്ന വിദേശ മെത്രാന്മാരെല്ലാം അന്ത്യോഖ്യായുമായി ബന്ധപ്പെട്ടവരാണെന്ന് ചിന്തിക്കുവാൻ നമ്മുടെ പല പിൽക്കാല സഭാചരിത്രകാരന്മാരുടെയും ഉപബോധ മനസിനെ സ്വാധീനിച്ചത് ഈ കുർബാക്രമമാണ്.

2. ഒന്നാം തുബ്ദേൻ പൊതുവിൽ പുരോഹിതർക്കുവേണ്ടിയുള്ള മദ്ധ്യസ്ഥതയായിട്ടാണ് ക്രമീകരിക്കപ്പെട്ടിട്ടുള്ളത്. അതിന്റെ പഴയ രൂപം താഴെ ചേർക്കുന്നു.

'നാലുഭാഗങ്ങളിലുമുള്ള ശുദ്ധമാന പള്ളിയെ മേഞ്ഞു ഭരിക്കുന്നവരായ സകല മേല്പട്ടക്കാരെയും പ്രത്യേകം ഇന്ന് ഞങ്ങളെ ഭരിക്കുന്ന മേല്പട്ടക്കാരെയും കശ്ശീശന്മാർ, മശംശോനെന്മാർ മുതലായ പട്ടത്വത്തിനടുത്തവരെ ഒക്കെയും കരുണയോടെ നീ ഓർക്കേണമേ. നിന്റെ ശുദ്ധ റൂഹായുടെ ദാനങ്ങളെ അവർക്കു കൊടുത്ത് അവരെ നിന്റെ തോട്ടത്തിൽ മടികൂടാതെ വേലചെയ്യുന്നവരാക്കിത്തീർക്കേണമേ. കുറിയേലായിസോൻ.'

മല്പാന്മാരുടെ കുർബാനക്രമം വന്നപ്പോൾ ഒന്നാം തുബ്ദേൻ എപ്പിസ്കോപ്പന്മാർക്ക് മാത്രം ഉള്ളതായി. പുരോഹിതന്മാരെയും ശെമ്മാശ

ന്മാരെയും ഒന്നാം തുബ്ദേനിൽനിന്ന് നീക്കം ചെയ്ത് അവരെ 'ദയാപൂർവം' മൂന്നാം തുബ്ദേനിൽ 'വിശ്വാസികളായ ജനങ്ങളുടെ സംഘത്തോടൊപ്പം ചേർത്തിരിക്കുന്നു !! പൗരോഹിത്യ സ്ഥാനങ്ങളെപ്പററി പിൽക്കാലത്തുണ്ടായ പല പഠനങ്ങളെയും നിർണ്ണായകമായി സ്വാധീനിക്കുവാൻ ഈ ഭേദഗതി ഇടയാക്കിയിട്ടുണ്ട്.

3. അഞ്ചാം തുബ്ദേൻെറ പഴയ രൂപം മലങ്കരസഭയിൽ ഇപ്രകാരമായിരുന്നു:

'ബാറെക്മോർ, നിഖ്യായിലും കുസ്തന്തീനോസ് പോലീസിലും എഫേസൂസിലും ഉണ്ടായ മൂന്ന് സുന്നഹദോസുകളെയും അവയിൽ ഉൾപ്പെട്ട സകല ശുദ്ധമുള്ള ബാവാമാരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ പ്രാർത്ഥന ഞങ്ങൾക്ക് കോട്ടയാക്കേണമേ — കുറിയേലായിസോൻ'. ഈ മദ്ധ്യസ്ഥപ്രാർത്ഥന മല്പന്മാർ വികസിപ്പിച്ച അന്ത്യോഖ്യൻ സഭ ഓർക്കുന്ന എല്ലാ ഗുരുഭൂതന്മാരെയും നമ്മുടെ ക്രമങ്ങൾ ഉൾപ്പെടുത്തിയതുമൂലം ഈ പിതാക്കന്മാർ മലങ്കരസഭ ഉൾപ്പെട്ട 'ആകമാന സുറിയാനി സഭ' എന്ന ഇല്ലാത്ത സഭയുടെ പൊതു പിതാക്കന്മാരാണെന്ന് ചിന്തിക്കുവാൻ അനേകർക്കും ഇടയായി.

ഫാ. ജോസഫ് ചീരൻ,
യു. സി. കോളജ് ആലുവാ

4. നാലാം തുബ്ദേനിൽ യൂഹാനോൻ മാംദാന, സ്തേഫാനോസ്, പത്രോസ്, പൗലൂസ് എന്നീ പേരുകൾ നാം ഓർത്തിരുന്നില്ല. മലങ്കരസഭയിലെ ആരാധനക്രമത്തെ വ്യത്യസപ്പെടുത്തി അന്ത്യോഖ്യൻ സഭയിലെ ആരാധനക്രമത്തോട് അനുരൂപമാക്കി ഈ സഭയെ അന്ത്യോഖ്യൻ സഭയുടെ അനുബന്ധമാണെന്ന വിശ്വാസം പ്രചരിപ്പിക്കുന്നതിന് മല്പാന്മാരുടെ ക്രമത്തിലെ 'അക്രമങ്ങൾ' സാധിച്ചു. മലങ്കരസഭയുടെ അവശേഷിക്കുന്ന തനിമയും നശിപ്പിക്കുന്നതിന് 'അശുദ്ധമായ കൂട്ടുകെട്ടായി' വർത്തിച്ചതിൻെറ തിരിച്ചടിയാണോ, പിൽക്കാലത്ത് മല്പാന്മാരെ വിരുദ്ധചേരികയിലാക്കി കൊലവിളി മുഴക്കുവാൻ ഇടയാക്കിയത് എന്ന് ചിന്തിക്കാവുന്നതത്രേ. 'വിതച്ചത് കൊയ്യുമെന്നത്'' വി. വേദപ്രമാണങ്ങളിലൊന്നാണല്ലോ. (മല്പാന്മാരുടെ ക്രമത്തിന് ശ്രേഷ്ഠാനുമതി ഉള്ളതായി രേഖപ്പെടുത്തിയിട്ടില്ല).

## ഭരണഘടന

മലങ്കരസഭാ ഭരണഘടനയുടെ ഡ്രാഫ്റ്റ് തയ്യാറാക്കാൻ നിയോഗിക്കപ്പെട്ട കമ്മിററിയിൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ അംഗമായിരുന്നില്ല. കമ്മിററി അംഗങ്ങളെ സ്വാധീനിക്കുവാനായി അദ്ദേഹം ഒരു നക്കൽ പെട്ടെന്ന് എഴുതി തയാറാക്കി പത്രം മുഖേന 1932—ൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. അതിൽ അദ്ദേഹം ഭരണഘടനയുടെ മാർഗ്ഗനിർദ്ദേശകതത്വങ്ങളിൽ എഴുതിച്ചേർത്തു.

1. 'ഈ സഭയുടെ ഭരണത്തിൻെറ മൗലികതത്വം 'എപ്പിസ്കോപ്പൽ' ആകുന്നു'. മലങ്കരസഭയുടെ ഭരണം ഒരുകാലത്തും 'എപ്പിസ്കോപ്പൽ' ആയിരുന്നിട്ടില്ല എന്ന് ഏതു ചരിത്രവിശ്വാസിയും ഏകസ്വരത്തിൽ പറയും. ഉദയംപേരൂരും മുളന്തുരുത്തിയും മാവേലിക്കരയും നടന്ന സഭാസമ്മേളനങ്ങൾ വിശദമാക്കുന്നത് പുരോഹിതരിൽ നിന്നും ജനങ്ങളിൽ നിന്നുമുള്ള പ്രതിനിധികൾ സഭാഭരണം നിർവഹിക്കുന്ന ശൈലിയാണ്. അതു വ്യത്യാസപ്പെടുത്തി റോമൻ മാതൃകയിൽ മെത്രാൻ ഭരണശൈലി ഇവിടെ സ്ഥാപിക്കുവാൻ ദീർഘദർശിയായ വട്ടശ്ശേരിൽ മെത്രാന്മാർ ആഗ്രഹിച്ചിരുന്നുവോ? തുബ്ദേനിൽ മാററം വരുത്തിയതും ഈ ഭാവിയെ മനസിൽ ഉന്നംവച്ചിട്ടാണോ?

2. ഇപ്രകാരം സംശയിക്കാവുന്ന മറെറാരു കാര്യംകൂടെ അദ്ദേഹത്തിൻെറ ഘടനാ ഡ്രാഫ്ററിലുണ്ട്. മലങ്കരസഭാ ഭരണത്തിന് ഇടവകതലം, മെത്രാൻതലം, മെത്രാപ്പോലീത്തൻതലം, കാതോലിക്കാതലം, പാത്രിയർക്കാതലം എന്നിങ്ങനെ അഞ്ചു തലങ്ങൾ അദ്ദേഹം നിർദ്ദേശിച്ചുണ്ട്. (പാത്രിയർക്കാതലം അദ്ദേഹം അക്കമിട്ട് പറഞ്ഞിട്ടില്ല. എന്നാൽ വിദേശ സഭകളുമായി മലങ്കരയ്ക്കുള്ള ബന്ധം വിശദമാക്കുമ്പോൾ അദ്ദേഹം എഴുതിയിട്ടുള്ളതു നോക്കുക: ക്രിസ്തീയസഭകൾ ഓരോ കാരണങ്ങളാൽ തമ്മിൽ വേർപിരിഞ്ഞതിൻെറ ശേഷം നമ്മുടെ സഭയ്ക്ക് അബസീനിയ ഉൾപ്പെട്ട ഈജിപ്തായ സഭയോടും അർമ്മീനിയൻ സഭയോടും കമ്മ്യൂണിയനും അന്ത്യോഖ്യായുടെ സിറിയൻ ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസിൻെറ അധികാരത്തിൽപ്പെട്ട അന്ത്യോഖ്യൻ ഓർത്തഡോക്സ് സഭയുമായി കമ്മ്യൂണിയൻ മാത്രമല്ല, കമ്മ്യൂണിയനേക്കാൾ കൂടുതൽ സംബന്ധവുമുള്ളതാണ്.' ഇസഡ്. എം. പാറേട്ട് — മലങ്കര നസ്രാണികൾ 10–ാം വാല്യം 508 മുതൽ 537 വരെ പേജുകൂടി വായിക്കുക.)

കമ്മ്യൂണിയനെക്കാൾ കവിഞ്ഞ സംബന്ധം എന്ന പദപ്രയോഗത്തിലാണ് 'പാത്രയർക്കാതലം' എന്ന് വിശേഷിപ്പിച്ചിട്ടുള്ളത്. അദ്ദേഹത്തിൻെറ ഈ രണ്ട് നിർദ്ദേശങ്ങളും ഘടനാ കമ്മിററി സ്വീകരിച്ചില്ല. അതുകൊണ്ടുതന്നെയാവണം മലങ്കരസഭാ ഭാസുരൻ ദിവംഗതനാവുന്നതുവരെയും ഭരണഘടന പാസാക്കുവാൻ അസോസ്യേഷൻ കൂടുകയുണ്ടായില്ല. അദ്ദേഹം അന്തരിച്ച അതേ വർഷം തന്നെ അസോസ്യേഷൻ ചേരുകയും ഘടന അംഗീകരിക്കുകയും ചെയ്തു. ഈ സംഘർഷത്തെപ്പററി ഘടനാ കമ്മററി കൺവീനറും മലങ്കര മെത്രാപ്പോലീത്തായും തമ്മിലുണ്ടായിരുന്ന അഭിപ്രായവ്യത്യാസം നിരവധി കൂടിക്കാഴ്ചകൾക്കുശേഷവും പരിഹരിക്കപ്പെട്ടില്ല എന്ന് പാറേട്ട് മാർ ഈവാനിയോ

സ് മെത്രാച്ചന്റെ ഡയറിക്കുറിപ്പുകളെ ആധാരമാക്കി ചരിത്രകാരന്മാർ വ്യക്തമാക്കിയിട്ടുണ്ട്.

റോമ്മാ പാപ്പായെപ്പോലെ ആത്മീയാധികാരം മാത്രംകൊണ്ട് തൃപ്തിപ്പെടുമെങ്കിൽ ആ സ്ഥാനത്ത് അന്ത്യോഖ്യാ പാത്രിയർക്കീസിനെ പ്രതിഷ്ഠിക്കുവാൻ വട്ടശ്ശേരി മെത്രാച്ചന് സമ്മതമായിരുന്നുവോ? പാത്രിയർക്കീസ് അദ്ധ്യക്ഷനായ ഒരാഗോള സുറിയാനി സഭയുടെ കീഴിലുള്ള ദേശീയസഭയുടെ അദ്ധ്യക്ഷനാണ് എന്ന ബോധം അദ്ദേഹം പുലർത്തിയിരുന്നുവോ? പിൽക്കാലത്ത് പാത്രിയർക്കീസ് ആയിത്തീർന്ന അബ്ദുള്ള ഗ്രീഗോറിയോസ് മെത്രാൻ പത്രോസ് തൃതീയൻബാവായോടൊപ്പം മലങ്കര സന്ദർശിച്ചപ്പോൾ അദ്ദേഹത്തിന്റെ സന്തത സഹചാരിയായ വട്ടശ്ശേരിൽ ശെമ്മാശ്ശനുമായി ഇക്കാര്യത്തിൽ വല്ല ധാരണയുമുണ്ടായിരുന്നുവോ? ആ ധാരണയുടെ അടിസ്ഥാനത്തിലാണ് അന്ത്യോഖ്യൻ സഭയുടെ ആത്മീയ അധീശത്വം സ്ഥാപിക്കാവുന്ന പ്രമാണങ്ങൾ സൃഷ്ടിച്ചടുക്കുവാൻ വട്ടശ്ശേരി മല്പാനെ കോനാട്ടു മല്പാൻ പിൻതുണച്ചതെന്നോ, ആത്മീയ അധികാരത്തിന് പുറമെ ലൗകികാധികാരം കൂടെ അന്ത്യോഖ്യാ പാത്രിയർക്കീസ് ആവശ്യപ്പെട്ടപ്പോഴാണ് വട്ടശ്ശേരിയിലെ സിംഹം സട വിടുർത്തി പോരിനിറങ്ങിയതെന്നോ ഇവിടെ സ്ഥാപിക്കുവാൻ ശ്രമിക്കുന്നില്ല. എന്നാലും കാതോലിക്കാസ്ഥാനത്തിനായി മലങ്കരസഭാസ്നേഹികൾ പാത്രിയർക്കാ കേന്ദ്രത്തിൽ സമ്മർദ്ദം ചെലുത്തിയിരുന്ന ആ കാലത്തെ സംബന്ധിച്ചിടത്തോളം ഇത്തരം അഭ്യൂഹങ്ങൾക്കുള്ള പ്രസക്തി പഠനീയമാണെന്ന് ചിന്തിക്കുക മാത്രമാണിവിടെ ചെയ്യുന്നത്.

3. 'മതോപദേശസാരങ്ങൾ' എഴുതുന്ന കാലത്ത് സുന്നഹദോസുകളെപ്പററി വട്ടശ്ശേരി മല്പാനുണ്ടായിരുന്ന ധാരണ ഭരണഘടനാ ഡ്രാഫ്ററിൽ വ്യത്യാസപ്പെട്ടിരിക്കുന്നു. സഭയിലെ ആചാരാനുഷ്ഠാനങ്ങൾക്ക് കാലോചിതമായി പരിഷ്ക്കാരങ്ങൾ നൽകുവാൻ 'മെത്രാന്മാർ. വൈദികർ തുടങ്ങിയവർ' കൂടുന്ന സുന്നഹദോസിനെപ്പററി അദ്ദേഹം 'മതോപദേശസാര'ത്തിൽ വിഭാവനം ചെയ്യുന്നുണ്ട്. സഭയ്ക്കു മുഴുവൻ പ്രാതിനിധ്യമുള്ള ഈ സിനഡ് ഭരണഘടനാ ഡ്രാഫ്ററിൽ വെറും എപ്പിസ്ക്കോപ്പൽ സിനഡ് ആയി പരിമിതപ്പെട്ടുപോയിരിക്കുന്നു. അതിമഹത്തായ സാംസ്കാരിക പാരമ്പര്യമുള്ള ഒരു ദേശീയ സഭയുടെ ഭരണശൈലിയെ അന്ത്യോഖ്യൻ മാതൃകയിലാക്കാൻ ശ്രമിച്ചതിന്റെ ഫലമാണ് ഇവിടെ നാം കാണുന്നത്.

## മതോപദേശസാരങ്ങൾ

മലങ്കരസഭയുടെ ദൈവശാസ്ത്രം, വിശ്വാസം ആരാധന തുടങ്ങിയ വിഷയങ്ങൾക്ക് ഒരാധികാരികഗ്രന്ഥം എന്ന നിലയിൽ ഈ പുസ്തകം ഇന്നും പ്രാമാണികം തന്നെ, പാശ്ചാത്യദർശനങ്ങളുടെ 'ചുവ' ഇല്ലാത്ത ഓർത്തഡോക്സ് വ്യാഖ്യാനവും പാരമ്പര്യവും ഗ്രഹിക്കാൻ ഇന്നും അവലംബമാക്കാവുന്ന ഏകഗ്രന്ഥം ഇതുതന്നെ. എന്നാൽ സിറിയൻ സഭാബന്ധങ്ങൾ അരക്കിട്ടുറപ്പിക്കുന്ന രണ്ടു പ്രസ്താവനകൾ ആ പുസ്തകത്തിലുണ്ട്.

1. 'സഭയുടെ പട്ടത്വത്തിനടുത്ത പ്രധാന മേലധികാരം അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ വാഴുന്ന മോറാൻ മാർ ഇഗ്നാത്തിയോസ് ബാവാ തിരുമനസിലേക്ക് ഇരിക്കുന്നതാകുന്നു.' (പത്താം സംഗതി മലങ്കര നസ്രാണികൾ 10–ാം വാല്യം, പേജ് 639)

ഹൂദായ കാനോനിലെ നിയമസംവിധാനത്തെപ്പററി, വട്ടശ്ശേരിൽ മെത്രാച്ചനേക്കാൾ പ്രാമാണികനായ ഒരാൾ നമ്മുടെ സഭയിലുണ്ടായതായി അറിവില്ല. കാനോനികമായി മലങ്കരസഭ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ 'ഹൂഫർക്ക'—ഭരണസീമ—അല്ലെന്ന് അദ്ദേഹത്തിനറിയാം. എല്ലാ വൈദികസ്ഥാനങ്ങളും നൽകുവാൻ എപ്പിസ്കോപ്പാസ്ഥാനികളെ കാനോൻ അനുവദിക്കുന്നുണ്ട്. അന്ന് മലങ്കരയിൽ മെത്രാപ്പോലീത്തന്മാരുടെ ശൃംഖലയുണ്ട്. എന്നിരിക്കെ പട്ടത്വത്തിന്റെ പട്ടത്വാധികാരം അന്ത്യോഖ്യായുമായി അദ്ദേഹം ബന്ധിപ്പിച്ചതിന് പ്രമാണമേത്? റോയൽ കോടതിയുടെ വിധി എന്ന പശ്ചാത്തലം ചൂണ്ടിക്കാട്ടാമെങ്കിലും കാലാതീതമായ സഭാപ്രമാണങ്ങൾ എഴുതുന്ന ഒരു പ്രാമാണിക ഗ്രന്ഥത്തിൽ ഒരു മാത്യൂസ് അത്താനാസ്യോസ് മെത്രാൻ കാട്ടിയ പാരമ്പര്യലംഘനം കീഴ്വഴക്കമായി നിയമവൽക്കരിക്കാൻ സഭാഭാസുരൻ തയാറായി എന്ന് വിശ്വസിക്കുക പ്രയാസം. മേൽപ്രസ്താവിച്ച പേപ്പൽ അഥവാ പാത്രിയർക്കീസ് ഹയറാർക്കിയുടെ സ്വപ്നം അദ്ദേഹത്തെ സ്വാധീനിച്ചിട്ടുണ്ടായിരിക്കണം.

2. 9–ാം സംഗതിയിൽ വി. തൈലങ്ങളെപ്പററി പറയുമ്പോഴും അദ്ദേഹം പ്രമാണവിരുദ്ധമായി ഒരു പ്രമാണം എഴുതിച്ചേർത്തിട്ടുണ്ട്.

'പ്രധാന മേല്പട്ടക്കാരനാൽ മാത്രം ശുദ്ധീകരിക്കപ്പെടുന്ന മൂറോൻ....' എന്നാണിവിടെ പ്രസ്താവന. മൂറോൻ കൂദാശ ചെയ്യാൻ ആധികാരികമായി ഹൂദായ കാനോൻ നിർദ്ദേശിച്ചിട്ടുള്ള സ്ഥാനനാമങ്ങൾ പാത്രിയർക്കീസ്, കാതോലിക്കാ മെത്രാപ്പോലീത്താ എന്നിപ്രകാരമായിരിക്കെ, ആ പദങ്ങൾ മലങ്കരയിൽ പരിചിതമായിരിക്കെ, പ്രധാന മേല്പട്ടക്കാരൻ എന്ന അവ്യക്തമായ പദം അദ്ദേഹം പ്രയോഗിച്ചതെന്തിന്? അദ്ദേഹം ഇതെഴുതുമ്പോൾ സഭയിൽ കാതോലിക്കേററില്ല; അന്നിവിടത്തെ മേല്പട്ടക്കാരൻ മെത്രാപ്പോലീത്തായും. അപ്പോൾ ആരാണ് പ്രധാന മേല്പട്ടക്കാരൻ? പാത്രിയർക്കീസെന്നാണ് ധ്വനി. ഈ ധ്വനിയിൽ കയറിപ്പിടിച്ചാണ് സമുദായക്കേസിലെ പല ന്യായാധിപന്മാരും മൂറോൻ കൂദാശ നടത്താൻ പാത്രിയർക്കീസിനും കാതോലിക്കായ്ക്കും മാത്രമേ അധികാരമുള്ളൂ എന്ന് രേഖപ്പെടുത്തിയ 13 അക്കം കാനോൻ മതോപദേശസാരത്തിലെ 'പ്രമാ

ന്റെ അടിസ്ഥാനത്തിൽ സ്വീകരിച്ചിട്ടുള്ളത്.

മൂറോൻ കൂദാശയുടെ കാർമ്മികനെ 'റീശ്കൊമാനെ' എന്നാണ് മൂറോൻ കൂദാശക്രമത്തിൽ വിശേഷിപ്പിച്ചിട്ടുള്ളത്. അതറിയാത്ത ആളല്ല വട്ടശ്ശേരി മല്പാൻ. കോടതിയിലെ ക്രോസ് വിസ്താരത്തിൽ അദ്ദേഹം ഏററവും ഉഷ്ണിച്ചിട്ടുള്ളതും ഈ വിഷയങ്ങൾ സംബന്ധിച്ച വിസ്താരവേളയിലാണ്.

ചുരുക്കത്തിൽ, രണ്ടു വിരുദ്ധ പ്രവണതകളുടെ ഉടമയായിട്ടാണ് നാം സഭാസുരനെ കാണേണ്ടത്.

ഒന്ന്: അന്ത്യോഖ്യാ പാത്രിയർക്കീസിനോട് ചേർന്നുനിന്നുകൊണ്ട് അദ്ദേഹത്തിന്റെ ആത്മീയ മേലധികാരം അംഗീകരിച്ചുകൊണ്ട്—ആ അംഗീകാരത്തിന്റെ ഭാഗമായ ഒരു ഡലിഗേററിനെ സ്വീകരിച്ചുകൊണ്ട് — മലങ്കരസഭാഭരണ ശൈലിയെ പേപ്പർ മാതൃകയിൽ പൊളിച്ചെഴുതുക. (ആദ്യത്തെ പാത്രിയർക്കാ ഡലിഗേററ് സ്ലീബാ മാർ ഒസ്താത്തിയോസ് മലങ്കരയിൽ കാലുകുത്തിയത് സഭാഭാസുരനോടൊപ്പമായിരുന്നുവെന്നോർക്കുക). ഇതാണ് ഒന്നാം നിറം.

രണ്ട്: കാതോലിക്കേററ് സ്ഥാപനയിലൂടെ ആത്മീയാധികാരം ഉൾപ്പെടെ പാത്രിയർക്കീസിന് മലങ്കരയിലുള്ള സർവ്വ അധികാരങ്ങളും നിഷ്പ്രഭമാക്കുക. ഇത് രണ്ടാം നിറം.

പക്ഷെ രണ്ടാം നിറം ശോഭിക്കാത്തവിധം കടൽക്കിഴവന്റെ പിടി മുറുകുകയാണ്. ഒരു സിൻബാദ് ഇനിയും പിറക്കേണ്ടിയിരിക്കുന്നു. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ തൊപ്പിയിൽ പുതിയ അലങ്കാരത്തൂവലുകൾ തുന്നിച്ചേർക്കുവാൻ ഉത്സാഹിക്കുന്നവർ ഈ വസ്തുതകൾ എത്രകണ്ട് മനസിലാക്കിയവരാണെന്ന് സ്വയം ചിന്തിക്കട്ടെ. ★



# പ. ഔഗേൻ പ്രഥമൻ ബാവായുടെ ജീവിതം ഇന്നത്തെ യുവാക്കൾക്ക് ഒരു വെല്ലുവിളി

മാത്യൂസ് മാർ ബർന്നബാസ്

1975-ൽ കാലംചെയ്ത പുണ്യശ്ലോകനും അദ്ധ്വാനശാലിയും, തപോനിഷ്ഠനും, മലങ്കര സഭാ സ്വാതന്ത്ര്യപരിപാലകനുമായിരുന്ന ഔഗേൻ കാതോലിക്കാബാവായെ ഇന്നത്തെ യുവലോകത്തിന് പരിചയപ്പെടുത്തുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം. തിരുമേനിക്കുണ്ടായിരുന്ന എല്ലാ കഴിവുകളും പരമാവധി സ്വന്തം ആത്മീയ വളർച്ചയ്ക്കും, സഭയുടെ നന്മയ്ക്കായി തിരുമേനി വിനിയോഗിച്ചിരുന്നു.

## 1) മലങ്കരസഭാ സ്വാതന്ത്ര്യവും ഔഗേൻ ബാവായും

തിരുമേനി മത്തായി ശെമ്മാശനായിരുന്ന കാലത്ത് സുറിയാനി പഠിത്തത്തിനായി ശീമയിൽ പോകാനിടയായത്, മലങ്കരസഭാ സ്വാതന്ത്ര്യത്തിന് പരോക്ഷമായി സഹായകരമായിതീർന്നു. അബ്ദൽമിശിഹാ പാത്രിയർക്കീസിനെ മുടക്കാതെതന്നെ, അബ്ദുള്ള പാത്രിയർക്കീസിനെ വാഴിച്ച സാഹചര്യങ്ങൾ മത്തായി ശെമ്മാച്ചന് നേരിട്ട് മനസിലാക്കുന്നതിനും, മലങ്കരസഭയെ ആ വിവരങ്ങൾ അറിയിക്കുന്നതിനും സാധിച്ചു. അബ്ദുള്ളാ ബാവാ വട്ടശ്ശേരി തിരുമേനിയെ മുടക്കിയപ്പോൾ അബ്ദൽമിശിഹായെ നാട്ടിൽ കൊണ്ടുവന്ന് കാതോലിക്കാവാഴ്ച നടത്തുന്നതിന് മേൽപറഞ്ഞ അറിവ് ഉപകരിച്ചു. നിരണത്തുവച്ച് ഒന്നാമത്തെ കാതോലിക്കായെ വാഴിച്ചപ്പോൾ തിരുമേനി ഔഗേൻ റമ്പാനായി അതിൽ സംബന്ധിച്ചിരുന്നു. എന്നാൽ വടക്കൻപ്രദേശം മുഴുവനും പാത്രിയർക്കീസ് കക്ഷിക്കാരായിരുന്നതിനാൽ പരസ്യമായി കാതോലിക്കേററിന്റെ കീഴിൽ നിൽക്കുവാൻ ഔഗേൻ റമ്പാന് സാധിച്ചില്ല. രഹസ്യപ്രചരണം കൊണ്ട് ജനങ്ങളെയും പട്ടക്കാരെയും കാര്യങ്ങൾ ബോദ്ധ്യപ്പെടുത്തുന്നതിന് അദ്ദേഹം പരിശ്രമിച്ചു.

കണ്ടനാട് മെത്രാസനത്തിന്റെ മെത്രാപ്പോലീത്ത ആയി വാഴിക്കപ്പെടുന്നതിന് ശീമയിൽ ചെന്നപ്പോൾ കൊടുത്ത രജിസ്ററർ ഉടമ്പടിയിൽ, 'മലങ്കരസഭയുടെ ഉന്നമനത്തിന് ആവശ്യമായ സംഗതികൾ പ്രവർത്തിക്കുന്നതിനും, പ്രവർത്തിപ്പിക്കുന്നതിനുമുള്ള തന്റെ സ്വാതന്ത്ര്യത്തിന്, ഈ ഉടമ്പടി ബാധകമാവുകയില്ലെ'ന്ന് എഴുതി ചേർത്തിരുന്നു. തന്മൂലം പട്ടംകൊട നടക്കാതെവന്നു. അപ്പോൾ കൂടെ ഉണ്ടായിരുന്ന ചൊല്ലമ്പേലച്ചൻ നയത്തിൽ പെരുമാറി, ബാവായുടെ ഇഷ്ടത്തിനൊത്ത് ഇംഗ്ളീഷിൽ ഒന്നെഴുതികൊടുക്കയും, പട്ടംകൊട നടക്കുകയും ചെയ്തു. എന്നാൽ നാട്ടിൽ വന്നിട്ട് അത് രജിസ്ററർ ചെയ്തില്ല.

1942-ൽ ഔഗേൻ തീമോത്തിയോസ് തിരുമേനിയുടെയും കെ. സി. ചാക്കൊ സാറിന്റെയും ഉത്സാഹത്തിൽ രണ്ടു കക്ഷികളും തമ്മിൽ സന്ധിയാലോചനകൾ നടന്നു. സ്വീകരണപ്രാർത്ഥന നടത്തി. കാതോലിക്കാ മുതലായ സ്ഥാനികളെ സ്വീകരിക്കണമെന്ന തീരുമാനത്തിലാണ് അവസാനം വന്നെത്തിയത്. തന്റെ പട്ടത്തിന് യാതൊരു ന്യൂനതയും ഇല്ലാത്തതിനാൽ സ്വീകരണപ്രാർത്ഥനയുടെ ആവശ്യമില്ലെന്ന തീരുമാനത്തിൽ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ ഉറച്ചുനിന്നപ്പോൾ, തീമോത്തിയോസ് തിരുമേനിയാണ് ബാവായെ അതിന് സമ്മതിപ്പിച്ചത്. മനുഷ്യരക്ഷാർത്ഥം പുത്രൻതമ്പുരാൻ ലോകത്തിലേക്ക് വന്ന്, അപമാനമേററതുപോലെ, ബാവായും സഭയുടെ സമാധാനത്തിനുവേണ്ടി അപമാനമേൽക്കണമെന്ന് തീമോത്തിയോസ് തിരുമേനി അപേക്ഷിച്ചപ്പോൾ ബാവാ സമ്മതിച്ചു. കാതോലിക്കാബാവായുടെകൂടെ മെത്രാച്ചന്മാർ എല്ലാവരും ഉണ്ടായിരിക്കണമെന്ന് പാത്രിയർക്കീസ് ഭാഗത്തെ അത്താനാസ്യോസ് മെത്രാച്ചൻ നിർബന്ധിച്ചതിനാൽ, സ്വീകരണപ്രാർത്ഥന നടത്തിയില്ല. അങ്ങനെ ആലുവ വട്ടമേശസമ്മേളനവും പരാജയപ്പെട്ടു. അനന്തരം കണ്ടനാടു മെത്രാസനത്തിലെ പള്ളിപ്രതിപുരുഷന്മാരുടെ സമ്മേളന

ത്തിൽ ഭാവിയെക്കുറിച്ച് ചർച്ചയുണ്ടായി. രണ്ടു പേരൊഴിച്ച് എല്ലാവരും കാതോലിക്കാബാവായെ സ്വീകരിച്ച് ഐക്യതയുണ്ടാകണമെന്ന് അഭിപ്രായപ്പെട്ടു. അങ്ങനെ കണ്ടനാട് മെത്രാസനം കാതോലിക്കേററിന്റെ കീഴിലായി. എന്നാൽ അനന്തരമുണ്ടായ ഹൈക്കോടതി വിധി പാത്രിയർക്കീസ് കക്ഷിക്ക് അനുകൂലമായപ്പോൾ, ഭൂരിപക്ഷം ആളുകളും തീമോത്തിയോസ് തിരുമേനിക്ക് എതിരായി. ഇങ്ങനെ മനോവ്യഥയിലും സാമ്പത്തിക പ്രയാസത്തിലും തീമോത്തിയോസ് തിരുമേനി ജീവിക്കേണ്ടിവന്നു. അങ്കമാലിയിലെ വയലിപ്പറമ്പിൽ മാർ ഗ്രീഗോറിയോസ് തിരുമേനി ഈ അവസരത്തിൽ തിരുമേനിയെ പാത്രിയർക്കീസ് കക്ഷിയിലേക്കു തിരികെ ചെല്ലുവാൻ പ്രേരിപ്പിച്ചു. റീത്തുകാരും തിരുമേനിയെ റീത്തിൽ ചേർക്കാൻ ശ്രമിച്ചുനോക്കി. എന്നാൽ തിരുമേനി അതെല്ലാം ദൈവാശ്രയത്തോടെ നിരാകരിച്ചു. സത്യത്തിനുവേണ്ടിയും, മലങ്കരസഭാ സ്വാതന്ത്ര്യത്തിനുവേണ്ടിയും എന്തും സഹിക്കുവാൻ തിരുമേനി സന്നദ്ധനായിരുന്നു. ഇവിടെയാണ് തിരുമേനിയുടെ വ്യക്തിമാഹാത്മ്യം വെളിവാകുന്നത്. ഇന്ന് ഉറച്ച കാതോലിക്കാ കക്ഷികളെന്ന് പറയുന്നവരും ഇതുപോലത്തെ പരീക്ഷണഘട്ടമുണ്ടായാൽ ഉറച്ചുനിൽക്കുമൊ എന്ന് സംശയമാണ്. ഉദ്യോഗത്തിന്റെയും മററും പ്രലോഭനത്തിൽ ഇതരസഭകളിലേക്കു പോകുന്നവർ ഔഗേൻ തീമോത്തിയോസ് തിരുമേനിയുടെ സത്യനിഷ്ഠയും സഭാസ്നേഹവും കണ്ടു പഠിക്കേണ്ടതാണ്. സഭയ്ക്കുവേണ്ടി കഷ്ടത സഹിക്കുവാൻ സന്നദ്ധരായ യുവതിയുവാക്കന്മാർ ഉണ്ടായാലേ സഭയ്ക്ക് പുരോഗതി ഉണ്ടാകൂ.

'തോമാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായ' എന്ന ശീർഷകം Letter Paper–ൽ പാടില്ലെന്നും മററും പാത്രിയർക്കീസ് ബാവാ സഭാ സമാധാനത്തിനുശേഷം ഗീവറുഗീസ് ദ്വിതീയൻ ബാവായ്ക്ക് എഴുതിയെങ്കിലും, അത് നിരാകരിക്കപ്പെട്ടു. ഔഗേൻ ബാവായ്ക്കും ഇപ്രകാരം എഴുതി. അതിനു ഔഗേൻ ബാവാ വഴങ്ങാതെ തക്ക മറുപടി കൊടുത്തു. പാത്രിയർക്കീസ് ബാവായിക്ക് അത് ഇഷ്ടമായില്ല. അങ്ങനെ സഭ വീണ്ടും രണ്ടായി പിരിഞ്ഞു. അതേസമയം കാതോലിക്കാ കക്ഷിയുടെ നിലപാട് ഭദ്രമായി ഉറപ്പിക്കപ്പെടുകയും ചെയ്തു. എന്തെങ്കിലും തരത്തിലുള്ള വിട്ടുവീഴ്ച കാണിച്ചാൽ, ശീമക്കാർ അതിന്റെ മുതലെടുത്ത് വീണ്ടും കലഹമുണ്ടാകുമെന്ന് ഔഗേൻ ബാവായ്ക്ക് അറിയാമായിരുന്നു. ഈ ധീരമായ നിലപാട് സ്വീകരിച്ച് സഭാ സ്വാതന്ത്ര്യം നിലനിർത്തിയതിന് മലങ്കരസഭ ഔഗേൻ ബാവായോട് എന്നും കടപ്പെട്ടവളാണ്.

## 2) സുവിശേഷത്തിലും ജീവകാരുണ്യപ്രവർത്തനങ്ങളിലുമുള്ള തല്പരത

സുവിശേഷവേലയിൽ കാര്യമായ ശ്രദ്ധ കേന്ദ്രീകരിച്ച വ്യക്തിയായിരുന്നു തിരുമേനി.

റമ്പാനായിരുന്ന കാലത്ത് വടകരപള്ളിയുടെ പരിസരങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ച് താഴ്ന്നജാതിക്കാരുടെ ഇടയിൽ നന്മ ചെയ്തുകൊണ്ട് ചുററി സഞ്ചരിച്ചു. ഇരുനൂറിൽ പരം കുടുംബങ്ങരം ഒന്നടങ്കം സ്നാനമേററു. ഈ വേലയുടെ തുടർച്ചയാണ് മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശ്ശൻ ആരംഭിച്ച സ്ലീബാദാസസമൂഹത്തിൻെറ താങ്ങും തണലുമായി ഔഗേൻ മാർ തീമോത്തിയോസ് പ്രവർത്തിച്ചു. വടക്കൻ പ്രദേശങ്ങളിലെ പള്ളികളിൽ പ്രവേശനം ലഭിക്കുന്നതിന് പത്രോസ് ശെമ്മാശൻ പാത്രിയർക്കീസ് കക്ഷിയിൽനിന്ന് പട്ടമേൽക്കണമെന്ന് ആലോചന പറഞ്ഞുകൊടുത്തത് തിരുമേനിയാണ്. സവർണ്ണ ഹിന്ദുക്കളിൽനിന്നും അന്നത്തെ സർക്കാരിൽനിന്നും ഉണ്ടായ പ്രതിബന്ധങ്ങളെ തരണം ചെയ്യുന്നതിന് സഹായിച്ചത് തിരുമേനിയായിരുന്നു. സ്ലീബാദാസ സമൂഹത്തിന് ധാർമ്മിക പിന്തുണ നൽകി ആദ്യവാർഷികങ്ങളിലെല്ലാം തുടർച്ചയായി അദ്ധ്യക്ഷത വഹിച്ചതും തിരുമേനിയായിരുന്നു.

സുവിശേഷവേലയിൽ തിരുമേനിക്കുണ്ടായ തീഷ്ണത ഇന്നത്തെ യുവതീയുവാക്കന്മാർ കണ്ടു പഠിക്കേണ്ടതാണ്.

## 3) വിദ്യാഭ്യാസരംഗത്തെ കഠിനാദ്ധ്വാനം

തിരുമേനിയുടെ ദീർഘവീക്ഷണത്തിനും അദ്ധ്വാനശീലത്തിനും ഉത്തമ ഉദാഹരണമാണ് വിദ്യാഭ്യാസരംഗത്തെ സേവനങ്ങരം. നാടിൻെറ സർവ്വതോമുഖമായ പുരോഗതിക്കും പ്രത്യേകിച്ച് സഭയിൽചേർന്ന അധ:കൃതരുടെ ഉന്നമനത്തിനും ഇംഗ്ളീഷ് വിദ്യാഭ്യാസം അത്യന്താപേക്ഷിതമാണെന്ന് തിരുമേനി മനസിലാക്കി, അതിനായി പ്രയത്നിച്ചു. അന്ന് കോട്ടയത്തിനും ആലുവായ്ക്കും ഇടയ്ക്ക് ഇംഗ്ളീഷ് സ്കൂരം ഒന്നും ഉണ്ടായിരുന്നില്ല. ഒരു സ്കൂരം തുടങ്ങുക അന്ന് ഒരു വലിയ സാഹസിക സംരംഭമായിരുന്നു. വടകര പള്ളിയിൽനിന്നും കൂത്താട്ടുകുളത്ത് നടത്തിവന്ന ആംഗ്ളോവെർനാകുലർ സ്കൂരം, ഗ്രാൻറായി നടത്താൻ കഴിവില്ലാത്തതിനാൽ സർക്കാരിലേക്ക് അത് വിട്ടുകൊടുത്ത കാലമായിരുന്നു. വടകര തന്നെ ഒരു പ്രൈമറി പെൺപള്ളിക്കൂടം പണിത് സർക്കാരിന് കൊടുക്കുന്നതിനുള്ള പരിശ്രമം പരാജയപ്പെട്ട് കിടക്കയായിരുന്നു. ഈ ചുററുപാടിലാണ് ഔഗേൻ റമ്പാച്ചൻ ഇംഗ്ളീഷ് സ്കൂരം തുടങ്ങാൻ ആലോചിച്ചത്. പലരും നിരാശ പ്രകടിപ്പിച്ചത് സ്വാഭാവികമാണല്ലൊ. പള്ളിക്കടുത്ത് ഒരു സ്ഥലം കൊടുത്താൽ മതി, കെട്ടിടം താൻ പണിയിച്ചുകൊള്ളാമെന്ന് റമ്പാച്ചൻ വാക്കു കൊടുത്തു. അങ്ങനെയാണ് കെട്ടിടം പണി തുടങ്ങിയത്. നെല്ലും പണവും തടിയും, റമ്പാച്ചൻ വീടുതോറും നടന്നു ശേഖരിച്ചു.

റമ്പാച്ചൻെറ അദ്ധ്വാനസന്നദ്ധതയും, ത്യാഗശീലവും പണപിരിവിനുള്ള സാമർത്ഥ്യവും ശ്ലാഘനീയമായിരുന്നു. അമ്പതുനോമ്പിലെ ഉപവാസത്തിൻെറ ദിവസങ്ങളാണ് റമ്പാച്ചൻ പിരിവിനായി തെരഞ്ഞെടുത്തത്. ഉപവാസത്തിൻെറകൂടെയുള്ള യാത്ര ബുദ്ധിമുട്ടാണെങ്കിലും, മനുഷ്യർ വീട്ടിൽ കാണുമെന്ന ഗുണമുണ്ടായിരുന്നു. റമ്പാച്ചന് ഉച്ചകഴിഞ്ഞ് 3 മണിക്ക് ലഘുഭക്ഷണം കഴിച്ചാൽ മതി. ഒരു ദിവസം മൂന്നുമണിക്ക് കിട്ടിയത് കരിക്കിൻ വെള്ളമാണ്. ദേഹം കാഞ്ഞിരുന്നതിനാൽ കരിക്കിൽവെള്ളം കുടിച്ചപ്പോരം വലിയ പരവേശമുണ്ടായി. ഉടനെ മരിച്ചുപോകുമെന്ന് ഭയപ്പെട്ട് റമ്പാച്ചൻ കൂടെയുണ്ടായിരുന്ന ചെമ്മങ്കുഴ സി. എസ്. സ്കറിയ അച്ചനോട് പറഞ്ഞു. 'ഞാൻ ഇപ്പോരം മരിക്കും. എൻെറ മേൽ കൈവച്ച് പ്രാർത്ഥിക്ക്''. അച്ചൻ പരിഭ്രമിച്ചുപോയി. ഉടൻതന്നെ അത്യാവശ്യത്തിന് മരുന്ന് ഒരു വീട്ടിൽ നിന്ന് കിട്ടിയതിനാൽ ആശ്വാസമായി.

അറുത്ത തടി ഉരുപ്പടികരം കാളവണ്ടിയിൽ കയററുന്നതിന് ആരം പോരാതെ വന്നാൽ അതിനും റമ്പാച്ചൻ കൂടും. വഴിയിലെ കുഴിയിലെങ്ങാനും കാളവണ്ടി ചക്രം വീണുപോയാൽ അത് പിടിച്ചു കയററുന്നതിന് റമ്പാച്ചനായിരുന്നു മുമ്പനായി പ്രവർത്തിച്ചത്. അതിന് എതിരു പറഞ്ഞാൽ റമ്പാച്ചന്മാർക്ക് ശരീരാദ്ധ്വാനം നിരോധിച്ചിട്ടില്ലെന്ന് സമാധാനം പറയുമായിരുന്നു. വാനം കിളക്കുന്നതിനും മററും റമ്പാച്ചനും കൂടുമായിരുന്നു ധനമോ, പ്രതാപമോ, സുഖമോ, കീർത്തിയോ, റമ്പാച്ചൻ ആഗ്രഹിച്ചില്ല. ഈ മനോഭാവമുള്ള യുവതീയുവാക്കന്മാർ സഭയിൽ ഉണ്ടായാൽ, സഭയിലെ വിവിധ കർമ്മപരിപാടികരം എത്രമാത്രം പുരോഗമിക്കുമെന്ന് ചിന്തിക്കുക.

വടകര സെ. ജോൺസ് ഹൈസ്ക്കൂളിനും പുറമെ പിറവം സെമിനാരി മിഡിൽ സ്കൂളും കോലഞ്ചേരി സെ. പീറേറഴ്സ് ഹൈസ്ക്കൂളും സ്ഥാപിക്കുന്നതിന് വേണ്ട നേതൃത്വവും ആവശ്യമായ സഹായസഹകരണങ്ങളും തിരുമേനി നൽകിയിരുന്നു. സ്വന്തമായ ഒരു ആശ്രമം ഉണ്ടാക്കണമെന്ന ആഗ്രഹത്തിൽ, മലയാററൂരിന് സമീപം കോടനാട്ട് ചെട്ടിനടയിൽ സീയോൻ ആശ്രമം സ്ഥാപിക്കുകയും ഒരു പള്ളി പണിയുകയും മാർ ഔഗേൻ ഹൈസ്ക്കൂരം സ്ഥാപിക്കുകയും ചെയ്തു. മൂവാററുപുഴ അരമനയുടെ ആദ്യത്തെ നില തിരുമേനിയാണ് പണിയിച്ചത്.

സുഖലോലുപതയിലും മടിയിലും കഴിയുന്ന യുവതീയുവാക്കരംക്ക് തിരുമേനിയുടെ അദ്ധ്വാനശീലം ഒരു വെല്ലുവിളിയാകേണ്ടതാണ്.

## 4) സമയനിഷ്ഠ

ഏതൊരു വ്യക്തിയുടെയും ജീവിതവിജയം സമയം തക്കത്തിൽ ഉപയോഗിക്കുന്നതിനെ ആശ്രയിച്ചാണ് ഇരിക്കുന്നത്. നമ്മുടെ കർത്താവും സമയം തക്കത്തിൽ ഉപയോഗിച്ചിരുന്നു. 'എന്നെ അയച്ചവൻെറ പ്രവൃത്തി പകലുള്ളേടത്തോളം നാം ചെയ്യേണ്ടതാകുന്നു. ആർക്കും പ്രവർത്തിക്കുവാൻ കഴിയാത്ത രാത്രി വരുന്നു' (വി. യോഹ. 9:4) എന്ന് കർത്താവ് പറഞ്ഞു. കുരിശിന്മേൽ കിട

ന്നപ്പോഴും താൻ പ്രവർത്തനനിരതനായിരുന്നു. 'അവൻ (കർത്താവു) സകലവും നന്നായി ചെയ്തു' (വി. മർക്കോ. 7:37) എന്ന് കർത്താവിനെക്കുറിച്ച് എഴുതിയിരിക്കുന്നു.

ഔഗേൻ ബാവായുടെ കൂടെ താമസിച്ചിട്ടുള്ള ഏവരെയും അത്ഭുതപ്പെടുത്തിയിട്ടുള്ളതാണ്, വിശ്രമരഹിതവും ഇടമുറിയാത്തതുമായ തിരുമേനിയുടെ പ്രവർത്തനശൈലി. പ്രാർത്ഥനയുടെയും ഭക്ഷണത്തിന്റെയും ഇടയ്ക്കുള്ള സമയം എഴുത്ത്, വായന, പഠനം, പഠിപ്പിക്കൽ ഇങ്ങനെ ഓരോന്നിലും തിരുമേനി വ്യാപരിച്ചിരുന്നു. തന്മൂലം വളരെയേറെ വായിക്കുന്നതിനും, വളരെ പുസ്തകങ്ങൾ എഴുതുന്നതിനും വളരെ പേരെ പഠിപ്പിക്കുന്നതിനും തിരുമേനിക്കു സാധിച്ചു.

ആണ്ടടക്കമുള്ള പ്രുമിയോൻ സെദ്റ പുസ്തകം തിരുമേനിയാണ് തർജ്ജമ ചെയ്തത്. പള്ളികൂദാശ, പട്ടംകൊട, കന്തീല, കഹനൈത്ത, മാർത്തോമാശ്ലീഹായുടെ പെരുന്നാൾ, മാർ ഗീവറുഗീസ് സഹദായുടെ പെരുന്നാൾ എന്നീ പുസ്തകങ്ങൾ തർജ്ജമ ചെയ്യുകയും അവയിലെ പാട്ടുകൾ തിരുമേനി തന്നെ കവനം ചെയ്യുകയും ചെയ്തു. വി. കുർബാനയിലെ ഹൂത്തോമ്മോ ഗീതങ്ങൾ സുറിയാനിയിലും മലയാളത്തിലും പദ്യമായി എഴുതിയതും തിരുമേനിയാണ്. സ്വതന്ത്രങ്ങളായ പുസ്തകങ്ങളും തിരുമേനി എഴുതിയിട്ടുണ്ട്. ഉദാ. മതോപദേശസത്യങ്ങൾ, മരണാനന്തരാവസ്ഥ, വി. സുന്നഹദോസുകൾ. കഷ്ടാനുഭവ ആഴ്ചയിലെ നമസ്ക്കാരം മുഴുവൻ ഗീതങ്ങളാക്കി ആദ്യമായി പ്രസിദ്ധപ്പെടുത്തിയത് തിരുമേനിയാണ്.

നാലാംഫാറംവരെ (ഇന്നത്തെ 8–ാംസ്റ്റാൻഡേർഡ്) മാത്രം പഠിച്ചിരുന്ന തിരുമേനി, എത്ര ആശയസമ്പുഷ്ടമായ ഇംഗ്ലീഷ് ഗ്രന്ഥങ്ങളും വായിച്ചു ഗ്രഹിക്കുവാനുള്ള അസാമാന്യ കഴിവുള്ളവനായിരുന്നു. തിരുമേനി ഏററവും വിദഗ്ധനായ സുറിയാനി പണ്ഡിതനായിരുന്നു. ശീമയിലും നാട്ടിലുമുള്ള എല്ലാ സുറിയാനി പുസ്തകങ്ങളും തിരുമേനി വായിച്ചിരുന്നു.

തിരുമേനിയുടെ വായനശീലവും പഠന ശീലവും ഇന്നത്തെ യുവതലമുറ അനുകരിച്ചാൽ എത്രയോ നന്നായിരിക്കും.

## 5) വിനയവും സമഭാവനയും

കർത്താവിന്റെ ജീവിതമാതൃകയും ഉപദേശങ്ങളും പരിശോധിച്ചാൽ വിനയവും സമഭാവനയും ഒഴിച്ചുകൂടാൻ വയ്യാത്ത സൽഗുണങ്ങളാണ്. ''നിങ്ങളോ എല്ലാവരും സഹോദരന്മാർ'' (വി. മത്താ. 23:9) എന്ന് കർത്താവ് പറഞ്ഞു. കർത്താവ് അടിമയെപ്പോലെ ശിഷ്യന്മാരുടെ കാൽകഴുകി. വി. പൗലോസും വിനയത്തെക്കുറിച്ച് പഠിപ്പിച്ചു. ''സഹോദരപ്രീതിയിൽ തമ്മിൽ സ്ഥായിപൂണ്ട് പരസ്പരം ബഹുമാനിക്കുന്നതിൽ അന്യോന്യം മുന്നിട്ട് കൊൾവിൻ'' (റോമ. 12:10) എന്നും ''ഓരോരുവൻ മറ്റുള്ളവനെ തന്നെക്കാൾ ശ്രേഷ്ഠനെന്ന് എണ്ണിക്കൊൾവിൻ'' (ഫിലി. 2:3) എന്നും വി. പൗലോസ് ഉൽബോധിപ്പിക്കുന്നു. മാത്രവുമല്ല'' നിങ്ങൾ ചെയ്യുന്നതൊക്കെയും മനുഷ്യർക്കെന്നല്ല, കർത്താവിന് എന്നപോലെ മനസ്സോടെ ചെയ്വിൻ'' (കൊലോ. 3:23) എന്നും വി. പൗലോസ് പറയുന്നു.

ഔഗേൻബാവായുടെ വിനയം കുറച്ചുകൂടിപ്പോയി എന്നും ചിലർ പറഞ്ഞതായി കേട്ടിട്ടുണ്ട്. നമ്മുടെ കർത്താവിന്റെയും വി. പൗലോസിന്റെയും ഉപദേശത്തിന്റെ വെളിച്ചത്തിൽ വിനയം കൂടിപ്പോയെന്ന് ആരെക്കുറിച്ചും പറയാൻ സാദ്ധ്യമല്ല. ഭക്ഷണത്തിന് മററുള്ളവരെക്കൂടെയിരുത്തുന്ന പതിവ് തിരുമേനിക്കുണ്ടായിരുന്നു. അദ്ദേഹത്തിന്റെ തലയിൽ കൈവച്ചു പ്രാർത്ഥിക്കണമെന്ന് പട്ടക്കാരോടു പലപ്പോഴും പറഞ്ഞിരുന്നു.

ഇന്നത്തെ യുവതീയുവാക്കന്മാർ പരസ്പരം ബഹുമാനിക്കുന്നതിനും, മററുള്ളവരുടെ നന്മകൾ പറഞ്ഞ് പ്രോൽസാഹിപ്പിക്കുന്നതിനും, കുററങ്ങൾ രഹസ്യമായി പറഞ്ഞു തിരുത്തുന്നതിനും ശ്രദ്ധിക്കുമെങ്കിൽ, എത്ര സ്വർഗ്ഗീയമായ സുഹൃദ് വലയം സൃഷ്ടിക്കാൻ അവർക്ക് സാധിക്കുമെന്ന് ചിന്തിക്കുക.

## 6) ജീവിതലാളിത്യവും തപോനിഷ്ഠയും

വസ്ത്രധാരണത്തിലും ഭക്ഷണത്തിലും തിരുമേനി ലാളിത്യം പാലിച്ചിരുന്നു. തിരുമേനിയുടെ

---

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



Jomy T. Mathew, England.

# പ. ഗീവർഗീസ് ദ്വിതീയൻ ബാവായും കുന്നംകുളവും

(iii)

അഡ്വ. പി. സി. മാത്യു, പുലിക്കോട്ടിൽ

**കു**ന്നംകുളം പഴയപള്ളിയുടെ തൊട്ട് നേരെ കിഴക്കുഭാഗത്തുള്ള പുലിക്കോട്ടിൽ വീടാണ് ആത്മപോഷിണി മാസികയുടെ ഓഫീസായി ഉപയോഗിച്ചു വന്നിരുന്നത്. പഴയസിമ്മനാരി സ്ഥാപകനായ പുലിക്കോട്ടിൽ യൗസേഫ് മാർ ദീവന്നാസിയോസ്, എം.ഡി. സിമ്മനാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് എന്നീ രണ്ട് മലങ്കരമെത്രാപ്പോലീത്താമാരുടെ ജന്മഗൃഹമായ പ്രസ്തുത ഭവനത്തിലെ ഓഫീസ് മുറിയിൽ മഹാകവി വള്ളത്തോളും പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശ്ശനും ഒന്നിച്ചിരുന്ന് ദീർഘനേരം സംസാരിച്ചുകൊണ്ടിരിക്കും. മാസികാപ്രവർത്തനങ്ങളെക്കുറിച്ച് പത്രാധിപരായ വള്ളത്തോളിനും, മാസികാ ഉടമസ്ഥനായ ശെമ്മാശ്ശനും ധാരാളം കാര്യങ്ങൾ ചർച്ചചെയ്യുവാൻ ഉണ്ടാകും. പക്ഷെ അവരുടെ സംഭാഷണം അതിൽമാത്രം ഒതുങ്ങി നിൽക്കുന്നതായിരുന്നില്ല. ഒരിക്കൽ ജിജ്ഞാസുവായ മഹാകവി വള്ളത്തോൾ ഓർത്തഡോക്സ് സഭയിലെ ആരാധനാസാഹിത്യത്തെക്കുറിച്ചും അതിന്റെ രചയിതാക്കളെയും അവരുടെ സുപ്രസിദ്ധ കൃതികളെക്കുറിച്ചും കൂടുതൽ അറിയുവാൻ ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ യൗസേഫ് ശെമ്മാശ്ശൻ മഹാകവിയോട് തൊട്ടുതന്നെയുള്ള പഴയപള്ളിയിൽ അന്ന് മറ്റെന്തോ കാര്യത്തിന് എഴുന്നെള്ളി താമസിച്ചിരുന്ന വേദശാസ്ത്രപാരംഗതനായ കുണ്ടറ കൊച്ചുതിരുമേനിയോട് ചോദിച്ച് സംശയനിവാരണം ചെയ്യാമെന്ന് അറിയിച്ചു. മഹാകവി വള്ളത്തോളിനെപ്പറ്റി കുണ്ടറ കൊച്ചുതിരുമേനി കേട്ടിരുന്നെങ്കിലും നേരിൽ കണ്ടിരുന്നില്ല. ശെമ്മാശ്ശൻ മഹാകവിയെ പഴയപള്ളിയുടെ താഴത്തെ നിലയിലുള്ള സ്വീകരണമുറിയിലേക്ക് ആനയിച്ച് തിരുമേനിയെ പരിചയപ്പെടുത്തി കൊടുത്തു. മാർ ദീവന്നാസിയോസ് ബർസ്ളീബി എഴുനൂറുവർഷംമുമ്പ് എഴുതിയ ദുഃഖവെള്ളിയാഴ്ചത്തെ പ്രുമിയോൻ വളരെ ഹൃദയസ്പർശിയായി തനിക്ക് അനുഭവപ്പെട്ടെന്നും ആ പുണ്യപുരുഷന്റെ മറ്റു കൃതികൾ ഏതെന്നും മറ്റും മഹാകവി കൊച്ചുതിരുമേനിയോട് ചോദിച്ചറിഞ്ഞു. സന്ധ്യാ നമസ്ക്കാരത്തിന് സമയമാകുന്നതുവരെ അവർ സംസാരിച്ചിരുന്നു. അന്ന് വള്ളത്തോളിന് ബാധിര്യം കലശലായി ബാധിച്ചി

---

സെക്രട്ടറിയായിരുന്ന ബ. റ്റി. ജി. സഖറിയ അച്ചൻ പറയാറുണ്ട്, പല അവസരങ്ങളിലും നല്ല കുപ്പായങ്ങൾ എടുക്കുമ്പോൾ, അത് വേണ്ടെന്ന് തിരുമേനി പറയാറുണ്ടായിരുന്നെന്ന്.

തിരുമേനിയെപ്പോലെ പ്രാർത്ഥനയിലും ഉപവാസത്തിലും ജാഗരണത്തിലും ഇത്ര നിഷ്ട പാലിച്ചവർ വളരെ ചുരുക്കമാണ്. ഉപവാസവും നോമ്പും അവഗണിക്കപ്പെടുകയും, പ്രാർത്ഥനയുടെ സമയത്തും ഞായറാഴ്ചത്തെ വി. കുർബാനയുടെ സമയത്തുപോലും റ്റി. വി. കാണാൻ വെമ്പൽ കൊള്ളുന്ന യുവലോകം, ഔഗേൻബാവായെപ്പോലെയുള്ളവരുടെ ആത്മീയ നിഷ്ടയും വൈരാഗ്യവും ഉള്ളവരായാൽ, സഭ എത്രയേറെ പുരോഗമിക്കുമായിരുന്നു!

മദ്യം, മയക്കുമരുന്ന്, പുകവലി, ആഡംബരപ്രിയം ഇവ കൊണ്ട് പണം ധൂർത്തടിക്കുകയും സ്വയം നശിപ്പിക്കുകയും ചെയ്യുന്നവർ, ആത്മസംയമനം പാലിക്കുകയും, സ്വർഗ്ഗത്തിൽ നിക്ഷേപം സ്വരൂപിക്കുകയും ചെയ്യുന്നതിന്, തിരുമേനിയിൽനിന്ന് പ്രചോദനം ഉൾക്കൊള്ളേണ്ടതാണ്.

## 7) മത്സര രാഹിത്യം

ഇന്ന് ഏതൊരു രംഗത്തും മത്സരമാണ്. രാഷ്ട്രീയരംഗത്തു മാത്രമല്ല, ആത്മീയമണ്ഡലങ്ങളിൽപോലും സ്ഥാനമാനങ്ങൾക്കുവേണ്ടി മനുഷ്യർ പരക്കം പായുന്നു. ഔഗേൻ ബാവ മെത്രാനായതും കാതോലിക്കബാവാ ആയതും മറ്റുള്ളവരുടെ പ്രേരണയിലായിരുന്നു. സ്ഥാനമാനങ്ങളുടെ പുറകെ നാം പോകാഞ്ഞാൽ, അവ നമ്മുടെ പുറകെ വരുമെന്നുള്ളതിന് ഉത്തമഉദാഹരണമാണ് ഔഗേൻ ബാവാ.

സ്ഥാനമാനങ്ങൾക്കായി ഏതൊരു അനീതിയും അക്രമവും പ്രവർത്തിക്കുന്നതിന് മടിക്കാത്തവരാണ് ഇന്ന് പലരും. ഇന്നത്തെ പല കലഹങ്ങളുടെയും ഭിന്നതകളുടെയും കാരണവും ഇതുതന്നെ. അതിനാൽ ഏവരും പ്രത്യേകിച്ച് യുവതീയുവാക്കന്മാരും ഒരു സ്വയം പരിശോധന നടത്തി തങ്ങളെതന്നെ തിരുത്തേണ്ടിയിരിക്കുന്നു.

## സമാപനം

ഏലിയാ പ്രവാചകന്റെ സ്വർഗ്ഗാരോഹണത്തിന് മുമ്പ് ശിഷ്യനായ ഏലിശാ പ്രവാചകൻ പറഞ്ഞു "നിന്റെ ആത്മാവിൽ ഇരട്ടിപങ്ക് എന്റെമേൽ വരുമാറാകട്ടെ" (II രാജാ. 2:9) എന്ന്. ഔഗേൻ ബാവായുടെ ജീവിതത്തിലെ നന്മകൾ നമ്മിൽ പകർത്തുന്നതിനായി നമുക്കു പരിശ്രമിക്കാം. അതിനുള്ള ദൈവകൃപയ്ക്കായി പ്രാർത്ഥിക്കാം.

—•—

രുന്നെങ്കിലും തീരെ കോശക്കാൻ വയ്യാത്ത നില വന്നിരുന്നില്ല.

പിന്നീട് പലപ്പോഴും അവർ തമ്മിലുള്ള കൂടിക്കാഴ്ചകൾ ഉണ്ടായിട്ടുണ്ട്. പ. ബാവാതിരുമേനിയെക്കുറിച്ചുള്ള മതിപ്പ് വള്ളത്തോളിന് കാലം ചെല്ലുംതോറും കൂടിക്കൂടിവന്നു. ഇത്രയ്ക്ക് യോഗ്യനായ ഒരു മഹർഷിവര്യനെ തന്റെ ജീവിതത്തിൽ ഇതുവരെ കണ്ടുമുട്ടിയിട്ടില്ലെന്ന് ആ ദൈവീകപുരുഷന്റെ സാമീപ്യംതന്നെ സ്വർഗ്ഗീയ അനുഭൂതി തന്നിൽ ഉളവാക്കുന്നു എന്നും വള്ളത്തോൾ പുലിക്കോട്ടിൽ യൗസേഫ് ശെമ്മാശ്ശനോട് പറയുക ഉണ്ടായിട്ടുണ്ടെന്ന് ശെമ്മാശ്ശൻ അന്ന് കുന്നംകുളത്തുള്ള പലരോടും പറഞ്ഞറിവുണ്ട്. പ. ബാവാതിരുമേനിയെ കാണുന്നതിന് ഏതാനും വർഷം മുൻപാണ് 'ബന്ധനസ്ഥനായ അനിരുദ്ധൻ' എന്ന തന്റെ പ്രസിദ്ധ കൃതിയിലെ മഹർഷിവര്യനെ വള്ളത്തോൾ താഴെ കൊടുത്തിരിക്കുന്ന പ്രകാരം വർണ്ണിച്ചിട്ടുള്ളത്:—

''ത്വിട്ടോലുമക്ഷികൾ, നരച്ചു വളർന്ന മാറിൽ—
ത്തൊട്ടോരു താടി, ചുളിവീണു പരന്ന നെററി,
മുട്ടോളമെത്തിയ ഭുജാമുസലങ്ങളെന്നീ—
മട്ടോടവൻ വിലസി മേദുര ദീർഘകായൻ''

ഒരുപക്ഷെ പ. ബാവാതിരുമേനിയെ കാണുമ്പോൾ മഹാകവിയുടെ മനോരഥത്തിൽ താൻ കവിതയിലൂടെ വരച്ചുകാണിച്ച തൂലികാചിത്രത്തിന് പരിപൂർണ്ണമായി യോജിച്ച ഒരാൾ തന്റെ മുമ്പിൽ നിൽക്കുന്നതായി തോന്നിയിരിക്കുമോ, എന്തോ?

മഹാത്മാഗാന്ധി, ദാദാബായി നവറോജി, രവീന്ദ്രനാഥ ടാഗോർ, ദീനബന്ധു ആൻഡ്രൂസ്, ശ്രീനാരായണ ഭട്ടപാദർ തുടങ്ങിയ മഹാൻമാരെപ്പററി കവിതകൾരചിച്ച വള്ളത്തോളിന് പ.ബാവാതിരുമേനിയെക്കുറിച്ച് ഒരു കവനതല്ലജം രചിക്കണമെന്ന് അതിയായ ആഗ്രഹം ഉണ്ടായി. അതിന്റെ ഫലമാണ് 1946—ൽ കുന്നംകുളത്തുനിന്നും പ്രസിദ്ധീകരിച്ച കാതോലിക്കോസ് സോവനീറിൽ അദ്ദേഹം ദ്വിതീയാക്ഷരപ്രാസത്തിൽ എഴുതിയ പ്രസിദ്ധമായ കവിത.

''കുരിശുടയ വിശുദ്ധ പാണികൊണ്ടീ—
പ്പരിഷയെയൊക്കെയനുഗ്രഹിക്കുവാനായ്
ചിരതരമിഹ വാഴ്ക വാഴ്ക ബാവാ—
ത്തിരുവടി യേശുമഹേശ ഭക്തദാസൻ''.

മഹാകവിക്ക് പ. ബാവാതിരുമേനിയോടുള്ള ആദരവും, ഭക്തിയും മനോഹരമായി പുഷ്പിതാഗ്രവൃത്തത്തിൽ മെനഞ്ഞെടുത്ത ഈ കവനതല്ലജത്തിൽ പ്രകാശിപ്പിച്ചിരിക്കുന്നു.

വലിയ ആർത്താററു പള്ളിയെക്കുറിച്ചും വള്ളത്തോൾ കവിത രചിച്ചിട്ടുണ്ടെന്ന് സന്ദർഭവശാൽ പറഞ്ഞുകൊള്ളട്ടെ. 1946—ൽ പ്രസിദ്ധീകരിച്ച ''ആർത്താററ് പള്ളി ചരിത്ര''മെന്ന വിലപ്പെട്ട ചരിത്രഗ്രന്ഥത്തിൽ വസന്തതിലകം വൃത്തത്തിലുള്ള വള്ളത്തോളിന്റെ സുപ്രസിദ്ധമായ ആ കവിത കൊടുത്തിട്ടുള്ളത് ഇപ്രകാരമാണ്.

''പേർത്താ വിശുദ്ധതര കന്യക തൻ മഹത്വം
മാർത്താണ്ഡവീഥിയൊടു ചൊൽവതിനെന്നപോലെ,
ആർത്താനുകമ്പതിരളും തലപൊക്കിനില്ക്കു
മാർത്താററുപള്ളിയുടെ വാർദ്ധകമേ,
തൊഴാംതേ!

## ഹോംസിൽവച്ചുണ്ടായ ബലപ്രയോഗവും, കുന്നംകുളത്തുനിന്നുണ്ടായ പ്രതിഷേധവും

പ. കാതോലിക്കാബാവാതിരുമേനി സമാസമാധാനാർത്ഥം പാത്രിയർക്കീസ് ബാവായുടെ അന്നത്തെ ആസ്ഥാനമായ ഹോംസിൽ താമസിച്ചകാലത്ത് അപ്രേം പാത്രിയർക്കീസ് കൊടുത്ത വ്യവസ്ഥകളുടെ ഒരു പകർപ്പ് തിരുമനസ്സുകൊണ്ട് കുന്നംകുളത്തേക്ക് അയച്ചുതരിക ഉണ്ടായി. മലങ്കര സഭയുടെ വ്യക്തിത്വം നശിപ്പിച്ചുള്ള യാതൊരു വ്യവസ്ഥയും സ്വീകാര്യമല്ലെന്നും സഭാസ്വാതന്ത്ര്യത്തിനായുള്ള തിരുമേനിയുടെ വിട്ടുവീഴ്ചയില്ലാത്ത പോരാട്ടത്തിൽ സർവ്വവിധ സഹായവും വാഗ്ദത്തം ചെയ്യുന്നു എന്നും കാണിച്ച് ഒരു സന്ദേശം കുന്നംകുളത്തുനിന്നും ഉടൻ അയച്ചുകൊടുക്കുകയുണ്ടായി.

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ഒരു വിശ്വാസി.

കാതോലിക്കാബാവായെ ഭീഷണിപ്പെടുത്തിയും ബലം പ്രയോഗിച്ചും വ്യവസ്ഥകളിൽ ഒപ്പിടുവിക്കാനായി ഹോംസിൽവച്ച് പാത്രിയർക്കീസും അനുചരൻമാരും ശ്രമിക്കുന്നതായുള്ള വിവരം കുന്നംകുളത്ത് അറിഞ്ഞമാത്രയിൽ അതിനെ പ്രതിഷേധിക്കാനായി ഒരു വമ്പിച്ച യോഗം ചേരുകയുണ്ടായി. പാറേട്ട് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 1110 ചിങ്ങം 1–ാംതീയതിയിലെ ഡയറിയിൽ അതിനെക്കുറിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്. ''കാതോലിക്കാബാവായെക്കൊണ്ട് അവർ ക്കിഷ്ടമുള്ള വ്യവസ്ഥകൾക്ക് ഒപ്പിടുവിക്കാനായി ഹോംസിൽവച്ച് ബലം പ്രയോഗിച്ചെന്നോ, ഉപദ്രവിക്കാൻ ശ്രമിച്ചെന്നോ ഒരു വർത്തമാനം പരന്നിട്ടുണ്ട്. കുന്നംകുളങ്ങരെ ഈയിടെ യോഗംകൂടി ചില നിശ്ചയങ്ങൾ പാസ്സാക്കിയതിന്റെ പകർപ്പ് എനിക്ക് അയച്ചുതന്നു. അതിൽ കാതോലിക്കാബാവായെ മേല്പട്ടക്കാർ കൊല്ലാൻ ശ്രമിച്ചതായി പറഞ്ഞിട്ടുണ്ട്. ചിങ്ങം 15–ലെ കുറിപ്പിൽ പറയുന്നു;– കാതോലിക്കാബാവായെയും മററും ഉപദ്രവിക്കാൻ തുടങ്ങിയതായി കേട്ടത് വാസ്തവമാണ്'' (മലങ്കര നസ്രാണികൾ V. പേജ് 58–59)

പാറേട്ട് തിരുമേനിയുടെ ഡയറിക്കുറിപ്പിൽ കാണുന്ന കുന്നംകുളം യോഗറിപ്പോർട്ടിൽനിന്നു സംഗതമായ ഭാഗം ഉദ്ധരിക്കുന്നു.

'മാ. രാ. രാ. ററി. പി. ചാക്കുണ്ണി അവർകളുടെ അദ്ധ്യക്ഷതയിൽ എം. ജെ. ഡി. സ്കൂൾ ഹോളിൽവെച്ചു 1934 ഓഗസ്ററ് 4–ാം തീയതി കൂടിയ സ്തുതി ചൊവ്വാകപ്പെട്ട സുറിയാനി ക്രിസ്ത്യാനികളുംട യോഗനിശ്ചയങ്ങൾ.

1. കുന്നംകുളത്തും പരിസരങ്ങളിലുമുള്ള സ്തുതിചൊവ്വാകപ്പെട്ട സുറിയാനി ക്രിസ്ത്യാനികളുടെ ഈ യോഗം ചിരകാലസ്മരണയ്ക്കർഹനായ അന്ത്യോഖ്യായുടെ മോറാൻ മോർ അബ്ദേദ് മിശിഹ പാത്രിയർക്കീസ് ബാവാ തിരുമനസുകൊണ്ട് പുന:സ്ഥാപിച്ച പൗരസ്ത്യ കാതോലിക്കാസിംഹാസനത്തോടുള്ള സ്ഥിരമായ കീഴ്വണക്കത്തെ പ്രബലപ്പെടുത്തുകയും ആ സിംഹാസനത്തിന്മേൽ ഇപ്പോൾ ആരൂഢനായി വിജയശ്രീ അരുളുന്ന ഗീവർഗീസ് ദ്വിതീയൻ മോറാൻ മോർ ബസേലിയോസ് ബാവാ തിരുമനസിലെ പേർക്കുള്ള വ്യക്തിപരവും വിശ്വാസപരവുമായ ഭക്തിയെ രേഖപ്പെടുത്തുകയും ചെയ്യുന്നു.....

7. ചക്രവർത്തി തിരുമേനിയുടെയും കൊച്ചി, തിരുവിതാംകൂർ മഹാരാജാക്കന്മാരുടെയും കീഴിലുള്ള നാലുലക്ഷം പ്രജകളുടെ മതാദ്ധ്യക്ഷനായ പൗരസ്ത്യ കാതോലിക്കാ മോറാൻ മോർ ബസേലിയോസ് ബാവാ തിരുമനസിലെ ജീവാപായം വരുത്തുവാൻ സിറിയാ രാജ്യക്കാരായ സുറിയാനി മെത്രാന്മാർ എന്നു പറയപ്പെടുന്ന ചിലർ പരിശ്രമിച്ചതിനെ ഈ യോഗം വളരെ ഗൗരവമായും സങ്കടകരമായും വീക്ഷിക്കുകയും, ഉത്തരവാദികളായ അധികൃതന്മാരോട് യറുശലേമിലെ ആംഗ്ളേയ ബിഷോപ്പിന്റെ അതിഥിയായി ഇപ്പോൾ അഭയംപ്രാപിച്ചിട്ടുള്ള കാതോലിക്കാ ബാവാ തിരുമേനിയുടേയും പരിവാരങ്ങളുടെയും ജീവരക്ഷയ്ക്കായി വേണ്ട തക്ക നടപടികൾ ഉടനടി നടത്തുന്നതിന് ഈ യോഗം അപേക്ഷിച്ചുകൊള്ളുന്നു.

8. ഈ പ്രമേയത്തിന്റെ പകർപ്പുകൾ ബ. ഇന്ത്യാ സ്റേററ് സെക്രട്ടറി, വിദേശകാര്യ സെക്രട്ടറി സർ ജോൺ സൈമൺ, വിദ്യാഭ്യാസ ബോർഡ് അദ്ധ്യക്ഷൻ ബ. ഹാമിഫാക്സ് പ്രഭു, ബ. ഇന്ത്യാ വൈസ്രോയി, പൊളിററിക്കൽ ഏജൻറ്, കൊച്ചി–തിരുവിതാംകൂർ ദിവാൻമാർ, ബ. മദ്രാസ് ഗവർണർ, സിറിയായിലെ ഫ്രഞ്ച് മേൻഡേററി, സംസ്ഥാനത്തിലെ ബ്രിട്ടീഷ് ഉപദേശകൻ, പലസ്തീനിനിലെ ഹൈക്കമ്മീഷണർ, സിറിയായിലെ ഫ്രഞ്ച് ഹൈക്കമ്മീഷണർ, അർമേനിയാ, അലക്സന്ത്രിയാ എന്നീ സഭകളുടെ പാത്രിയർക്കീസന്മാർ, പൗരസ്ത്യ കാതോലിക്കാ ബാവാ, വിശുദ്ധസഭയിലെ മെത്രാന്മാർ, പത്രാധിപന്മാർ എന്നിവർക്കും അയയ്ക്കേണ്ടതാണ്.... (മലങ്കര നസ്രാണികൾ V. പേജ് 60)

ഹോംസിൽവെച്ച് ബലം പ്രയോഗിച്ച് കാതോലിക്കോസിനെക്കൊണ്ട് 'സന്ധി' വ്യവസ്ഥകളിൽ ഒപ്പിടുവിക്കാൻ ശ്രമം നടന്നു എന്നതിനു തെളിവു വേറെയും ഉണ്ടെന്ന് Z. M. പാറേട്ട് പ്രസ്തുത ചരിത്രഗ്രന്ഥത്തിന്റെ അതേ പേജിൽ തുടർന്നു പറയുന്നുണ്ട്. അന്ന് മദ്രാസിൽനിന്നും ബ്രിട്ടീഷുകാരുടെ ഉടമസ്ഥതയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന 'മദ്രാസ് മെയിൽ' എന്ന ഇംഗ്ളീഷ് പത്രത്തിൽ കാതോലിക്കോസിനെക്കൊണ്ട് ഒപ്പിടുവിക്കാൻ ബലം പ്രയോഗിച്ചു എന്നുള്ള വാർത്ത പ്രസിദ്ധപ്പെടുത്തിയിരുന്നു എന്ന് അറിയാം എന്നാണ് ഇസഡ്. എം. പാറേട്ട് തെളിവുസഹിതം പറഞ്ഞിരിക്കുന്നത്.

## യഹോവായുടെ അഭിഷിക്തനു നേരെ!

പ. ബാവാ തിരുമേനി കുന്നംകുളത്തു വരുന്ന അവസരങ്ങളിലെല്ലാം ആ ശ്രേഷ്ഠ മഹാപുരോഹിതനെ നേരിട്ടു കണ്ട് തങ്ങളുടെ സങ്കടങ്ങൾ ബോധിപ്പിച്ച് അനുഗ്രഹം പ്രാപിക്കാനായി സഭാമക്കൾ വന്നുകൂടുക സാധാരണമാണ്. അവർക്കെല്ലാം സമൃദ്ധിയായി പരിശുദ്ധ പിതാവ് അനുഗ്രഹങ്ങൾ വർഷിച്ചുകൊടുത്ത ഒട്ടേറെ അനുഭവങ്ങൾ കുന്നംകുളത്തും പരിസര ഇടവകകളിലുമുള്ള പലർക്കും പറയുവാനുണ്ട്. അതുപോലെതന്നെ അദ്ദേഹത്തെ ധിക്കരിച്ചവർക്ക് കിട്ടിയ കടുത്ത ശിക്ഷകളും ജനങ്ങളുടെ സ്മൃതിപഥത്തിൽനിന്നും അത്രവേഗം മാഞ്ഞുപോകുന്നതല്ല. ഒരു സംഭവം മാത്രം ഇവിടെ കുറിക്കുന്നു.

സഭാസമാധാനത്തിനുശേഷം ഏകോപിച്ച മലങ്കരസഭയുടെ തലവനായ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ കുന്നംകുളത്തേക്ക് എഴുന്നള്ളി. അന്നത്തെ കൊച്ചി ഇടവക മെത്രാപ്പോലീത്തായായിരുന്ന പൗലൂസ് മാർ സേവേറിയോസ് തിരുമേനിയുമൊന്നിച്ച് വിശുദ്ധ കുർബാന

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Samuel Mathew Bhilai. Aleyamma Mathew. Fr. Varughese Mathew.







Mrs. Suseela Wilson. Ashok London. രോഗശാന്തിക്ക് A. Rachel John, Koodal.







ഒരു വിശ്വാസി. Nirmala Reji. Abraham Koshy. R. F. N. Chacko, Joshuva.







Raju, Mary, Renny, Ribu, Riju.

# പ്രതീക്ഷകൾ നൽകുന്ന വിദ്യാർത്ഥിപ്രസ്ഥാനം വാർഷിക കോൺഫ്രൻസ്

**മ**ലങ്കരസഭയ്ക്ക് നാളെ ചുക്കാൻ പിടിക്കേണ്ട കരങ്ങൾക്ക് ശക്തിക്ഷയം ബാധിച്ചുവരുന്നതായ സംശയം ആർക്കെങ്കിലും ഉളവായിരുന്നുവെങ്കിൽ അത് പൂർണ്ണമായി ദുരീകരിക്കുവാൻ സഹായകമാകുന്നതായിരുന്നു പത്തനംതിട്ടവച്ച് ഡിസംബർ 25–29 വരെ നടന്ന 83–ാമത് വിദ്യാർത്ഥി പ്രസ്ഥാനം വാർഷിക കോൺഫറൻസ്. വിദ്യാർത്ഥിപ്രസ്ഥാനത്തെക്കുറിച്ച് പൊതുവെ നിലനിന്നിരുന്ന ധാരണ, അച്ചടക്കപരിശീലനം വേണ്ട രീതിയിൽ ലഭിച്ചിട്ടില്ലാത്തവരുടെയും, അവരോടൊപ്പംതന്നെ ക്രിസ്തുവിൽനിന്നും, വേദപുസ്തകത്തിൽനിന്നും തങ്ങൾക്കു വേണ്ടത് നേടിയെടുക്കാനുമായി ആത്മാർത്ഥമായി എത്തുന്നവരുടെയും ഒരു സംഗമമാണ് എന്നായിരുന്നുവെങ്കിൽ ആ വിധിയെഴുത്ത് തീർത്തും തെറ്റാണെന്ന് തെളിയിക്കുന്ന പ്രകടനമാണ് ഡെലിഗേറ്റുകളുടെ ഭാഗത്തുനിന്നും ഉണ്ടായത് എന്നത് എടുത്തുപറയേണ്ട ഒരു വസ്തുതയാണ്.

## ഉദ്ഘാടനം

25–ാം തീയതി 5.30–ന് പ്രസ്ഥാനം പ്രസിഡണ്ട് അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ പതാക ഉയർത്തിയതോടെ 83–ാം വാർഷിക കോൺഫറൻസിന് തിരശീലയുയർന്നു. ഉദ്ഘാടനസമ്മേളനത്തിൽ അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാർ പ്രസംഗിച്ചു. മുഖ്യ ചിന്താവിഷയമായ 'വരുവിൻ, നമുക്ക് യഹോവയുടെ വെളിച്ചത്തിൽ നടക്കാം' (യെശ. 2:5) എന്ന വേദവാക്യത്തെ അധികരിച്ച് തുടർന്നു നടക്കാനുള്ള ക്ലാസുകളുടെ ആമുഖങ്ങളായി അഭിവന്ദ്യ മെത്രാപ്പോലീത്താമാരുടെ വചനങ്ങൾ വിഷയീഭവിച്ചു. സഭാംഗമായ ശ്രീ. ജോസഫ് എം. പുതുശേരി M. L. A.–യും പടങ്ങുകളിൽ സംബന്ധിച്ചു. ആതിഥേയരായ MGOCSM കാതോലിക്കേറ്റ് കോളേജ് യൂണിറ്റായ സെന്റ് ബേസിൽ അസോസിയേഷന്റെ ആഭിമുഖ്യത്തിൽ ക്രിസ്തുമസ് കരോൾ നടത്തപ്പെട്ടു.

## പഠനക്ലാസുകളും ഗ്രൂപ്പ് ചർച്ചകളും

26–ാം തീയതി പ്രധാന ചിന്താവിഷയത്തെ അധികരിച്ചുള്ള 'വെളിച്ചം സൃഷ്ടിക്ക്–സാമ്പ

---

യിൽ സംബന്ധിക്കാനായി കുന്നംകുളം സിംഹാസനപ്പള്ളിയിലേക്ക് പോകാൻ നിശ്ചയിച്ചു. പ. ബാവാ തിരുമേനിയെ പാത്രിയർക്കീസ് ഭാഗത്ത് നിലയുറപ്പിച്ചിരുന്ന ചില കുബുദ്ധികൾ മാർഗ്ഗതടസം ചെയ്യണമെന്ന് കരുതി അതിനുള്ള ഏർപ്പാടുകൾ ചെയ്തു. വിവരം അറിഞ്ഞ് വലിയൊരു സംഘം പോലീസും സ്ഥലത്തു വന്നിരുന്നു. ബാവായുടെ കാറ് പള്ളി ഗേറ്റിൽ എത്തുമ്പോൾ തടയണമെന്നായിരുന്നു പ്ളാൻ. കുന്നംകുളം പഴയപള്ളി മേടയിൽ വിശ്രമിച്ചിരുന്ന പ. ബാവാ തിരുമേനി പരിവാരസമേതം രാവിലെ സിംഹാസനപ്പള്ളിയിലേക്ക് പുറപ്പെട്ടു. ബാവായുടെ കാർ സിംഹാസനപ്പള്ളിയുടെ ഗെയിറ്റിനു സമീപം എത്താറായപ്പോൾ ഒരു മനുഷ്യൻ റോഡിനു വിലങ്ങനെ കിടന്നു. ഉടനെതന്നെ അയാളെ പോലീസുകാർ എടുത്തുമാറ്റി. ബാവായുടെ കാർ ഒന്ന് slow ചെയ്യുകപോലും വേണ്ടിവന്നില്ല. ബാവായും മെത്രാച്ചനും പള്ളിയിൽ പ്രവേശിച്ച് വി. കുർബാനയിൽ പങ്കുകൊണ്ടു.

വർഷം ഒന്നു തികഞ്ഞില്ല! റോഡിൽ ബാവായെ തടയാൻ കിടന്ന മനുഷ്യൻ സൈക്കിൾ ഇടിച്ച് റോഡിൽ കിടന്നുതന്നെ മരിച്ചു!! മകൾ കൊടുത്ത നൂറു രൂപയുടെ നോട്ടു മാറാനായി ധൃതിപിടിച്ച് സ്വന്തം വീട്ടിന്നു മുൻപിലുള്ള കോൺക്രീറ്റു റോഡിലേക്ക് ഇറങ്ങിയ ഉടനെ രണ്ടുപേരെ കയറ്റി അതിവേഗം ഓടിച്ച് ഇറക്കം ഇറങ്ങിവന്ന സൈക്കിൾ അയാളെ തട്ടിവീഴ്ത്തി. കോൺക്രീറ്റു റോഡിൽ തലയടിച്ചു വീണ് അയാൾ മരിച്ചു. അതുകൊണ്ടും അവസാനിച്ചില്ല! അഭ്യസ്തവിദ്യരായ അയാളുടെ മകനും, മകളും മരണമടഞ്ഞു!! അയാളുടെ കുടുംബത്തിനുണ്ടായ അധഃപ്പതനത്തിനും ശേഷിച്ച മറ്റ് അംഗങ്ങൾക്കു വന്നുഭവിച്ച കഷ്ടപ്പാടുകൾക്കും കണക്കില്ല.

## കൃതജ്ഞത

സ്ഥാനമഹിമക്കും, ഉത്തരവാദിത്വബോധത്തിനും ഒത്തവണ്ണം കാര്യശേഷിയും കർമ്മകുശലതയുംകൊണ്ട് അനുഗ്രഹീതനായ യുഗപ്രഭാവനായിരുന്നു പരിശുദ്ധനായ ബാവാ തിരുമേനി. കുന്നംകുളം പട്ടണത്തിന്റെ ഹൃദയഭാഗത്ത് മേലെപാറയിൽ തിരുമനസിലെ ഓർമ്മയ്ക്കായി 1970–ൽ മനോഹരമായ ഒരു ദേവാലയം നിർമ്മിക്കുകയും ജനുവരി 3–ാം തീയതി തിരുമനസിലെ ഓർമ്മദിവസം വിപുലമായ പരിപാടികളോടുകൂടി ആഘോഷിക്കുകയും ചെയ്തുവരുന്നു. ആഘോഷപരിപാടികൾക്കുശേഷം വിഭവസമൃദ്ധമായ സദ്യയും നടത്തിവരാറുണ്ട്. മലങ്കരസഭയ്ക്ക് ശക്തിയും യശസ്സും പ്രധാനം ചെയ്തിരുന്ന തേജോമയനായ ആ മഹാചാര്യൻ കടന്നുപോയെങ്കിലും കുന്നംകുളത്തെ സഭാമക്കൾ അവരുടെ ഹൃദയത്തിൽ പ. ബാവാ തിരുമേനിയെപ്പറ്റിയുള്ള ഓർമ്മകൾ ഇന്നും കെടാതെ സൂക്ഷിച്ചുവരുന്നു. ★

ത്തികപരിസ്ഥിതി തലങ്ങളിൽ' എന്ന ഉപവിഷയത്തെപ്പറ്റി ഡോ. ജേക്കബ് കുര്യൻ അച്ചൻ ആയിരുന്നു ക്ലാസ് എടുത്തത്. വെല്ലുവിളികൾക്കു പുറകെ വെല്ലുവിളികൾ നേരിട്ടുകൊണ്ടിരിക്കുന്ന ഇന്നത്തെ ലോകജനത ക്രിസ്തുവാകുന്ന വെളിച്ചത്തെ ആശ്രയിച്ചു നടക്കേണ്ടതും, ഇന്നത്തെ പ്രത്യേക സാമ്പത്തിക, പാരിസ്ഥിതിക പ്രശ്നങ്ങളോടുള്ള ക്രിസ്തീയമായ വീക്ഷണത്തോടു കൂടിയ ആത്മാർത്ഥമായ സമീപനവും എത്രമാത്രം ആവശ്യമാണെന്ന് തന്റെ പ്രസംഗത്തിലൂടെ ബഹു. അച്ചൻ വ്യക്തമായി അവതരിപ്പിച്ചു. ക്ലാസുകളിൽ സംബന്ധിച്ചവരുടെ മനസിലേക്ക് അവ എത്രമാത്രം ഇറങ്ങിച്ചെന്നുവെന്നത് തുടർന്നു നടന്ന ഗ്രൂപ്പ് ചർച്ചകളിൽനിന്ന് ഉരുത്തിരിഞ്ഞുവന്ന ആശയങ്ങൾ തെളിയിച്ചു. ഉച്ചതിരിഞ്ഞ് നടന്ന സെമിനാറിൽ പ്രസിദ്ധ ആണവശാസ്ത്രജ്ഞനായ ഡോ. ജോർജ് സാമുവേൽ മോഡറേറ്ററായിരുന്നു. 5 വ്യത്യസ്ത മേഖലകളിലെ 'തത്വശാസ്ത്രപരമായ പ്രതിസന്ധി'യെക്കുറിച്ച് അവതരിപ്പിക്കപ്പെട്ട പ്രബന്ധങ്ങൾ മിക്കവാറും എല്ലാം വിഷയത്തിന്റെ പരിധിക്കുള്ളിൽനിന്നുകൊണ്ട്, അവയിലെ പ്രതിസന്ധികൾക്കുള്ള പരിഹാരങ്ങളെക്കുറിച്ച് വ്യക്തമായി പ്രതിപാദിച്ചു. തികച്ചും വിജ്ഞാനപ്രദമായ പ്രസ്തുത സെമിനാറിനെക്കാളേറെ, ഡോ. ജോർജ് സാമുവേൽ തന്റെതന്നെ ജീവിതത്തിലെ കറുത്ത അനുഭവങ്ങളായ പ്രതിസന്ധികളെ നേരിട്ട മാതൃകയെയാണ് ഡെലിഗേറ്റുകളെ കൂടുതൽ സ്വാധീനിച്ചു കണ്ടത്. സന്ധ്യാനമസ്കാരത്തിനുശേഷം 'മദ്യപാനാസക്തിയും മയക്കുമരുന്നുകളും' എന്ന വിഷയത്തെ ആധാരമാക്കി സിസ്റ്റർ ഡോ. ജോമാൻ ചുങ്കപ്പുര നയിച്ച ക്ലാസ് തീർച്ചയായും അനേകം വിദ്യാർത്ഥികളെ സ്വാധീനിച്ചു എന്നതിൽ രണ്ടു പക്ഷമില്ല. വിഷയത്തിന്റെ വിവിധ മേഖലകളിലേക്കിറങ്ങിച്ചെന്നുകൊണ്ടുള്ള ക്ലാസ് പ്രായഭേദമെന്യേ എല്ലാവരും ഒരുപോലെ പ്രയോജനപ്പെടുത്തി. തുടർന്ന് നടന്ന സംശയനിവാരണവേളയിൽ ഉയർന്ന ചോദ്യങ്ങളിൽ മുഴച്ചുനിന്നിരുന്ന ആത്മാർത്ഥത എത്രമാത്രം തീഷ്ണമായി പ്രസ്തുത ക്ലാസ് ശ്രോതാക്കളുടെ ഉള്ളിലേക്കിറങ്ങിച്ചെന്നുവെന്നതിന്റെ തെളിവാണ്. ഈ ക്യാമ്പിനുശേഷം ചുരുക്കം ചിലരെങ്കിലും സിസ്റ്ററിന്റെ നേതൃപാടവത്തിൽ ആകർഷിതരായി കൗൺസിലിംഗ് രംഗത്തേക്ക് കാൽവയ്ക്കുമെന്നത് തീർച്ച. പിന്നീടു നടന്ന ബൈബിൾക്ലാസ് നയിച്ചത് അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ആയിരുന്നു.

മൂന്നാം ദിവസമായ 27–ാം തീയതിയിലെ ശ്രദ്ധേയമായ പരിപാടികൾ അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെയും, ഫാ. റ്റി. ജെ. ജോഷ്വായുടെയും ബൈബിൾക്ലാസുകളും ഉച്ചതിരിഞ്ഞു നടന്ന ശില്പശാലകളുമാണ്. സമൂഹത്തിലെ അവഗണിക്കപ്പെട്ടവർക്കായി യത്നിച്ച്, ക്രിസ്തുവിന്റെ വെളിച്ചത്തിൽ നടക്കുവാൻ തിരുമേനി പ്രതിനിധികളെ ഉദ്ബോധിപ്പിച്ചു. മയക്കുമരുന്നുകളും മദ്യപാനാസക്തിയും പ്രഥമ ശുശ്രൂഷ–പ്രിവെന്റീവ് മെഡിസിൻ, സംഗീതം തുടങ്ങി 10 ഇനങ്ങളിലാണ് അഭിരുചിയനുസരിച്ച് കുട്ടികൾ പങ്കെടുത്ത ശില്പശാലകൾ സംഘടിപ്പിക്കപ്പെട്ടത്. പ്രസ്തുത പരിപാടിക്ക് സർവ്വശ്രീ. ജോസഫ് കെ. അലക്സാണ്ടർ, എ. കെ. തോമസ്, പി. ഐ. മാണി, പ്രൊഫ. പി. സി. ഏലിയാസ്, പോൾ മണലിൽ, പ്രൊഫ. ജോസ് പാറക്കടവിൽ, ഡോ. കുര്യൻ വി. അലക്സാണ്ടർ, ഡീക്കൻ മാത്യു വർഗീസ്, ഫാ. പൗലോസ് O. I. C. എന്നിവർ നേതൃത്വം നൽകി. മുൻദിവസത്തെപ്പോലെ ഗ്രൂപ്പ് ചർച്ചകൾ തികച്ചും സജീവമായിത്തന്നെ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**













Joy Kunjoonjamma Joyce Melpadom.

നടന്നു. വൈകിട്ട് ഭക്ഷണത്തിനുശേഷം വിവിധ യൂണിററുകളുടെ നേതൃത്വത്തിൽ കലാപരിപാടികൾ അവതരിക്കപ്പെട്ടു.

28–ാം തീയതി ഉച്ചയ്ക്കുമുമ്പ് നടന്ന പ്രധാന ക്ളാസ് 'ക്രിസ്തുവിൻെറ വെളിച്ചത്തിൽ നടക്കുമ്പോളുണ്ടാകുന്ന ആനന്ദം–വ്യക്തിപരവും ദൈവികവുമായ തലങ്ങളിൽ' എന്ന വിഷയത്തെപ്പററി 'കേരള സാഹിത്യ അക്കാഡമി'യുടെ പുതിയ പ്രസിഡണ്ട് ഡോ. കെ. എം. തരകൻ ആയിരുന്നു നയിച്ചത്. വിഷയത്തിൻെറ വിവിധ വശങ്ങൾ ഭാരത, കേരള സംസ്ക്കാരങ്ങളുടെ ചുവടുപിടിച്ചുകൊണ്ട് ഡോ. തരകൻ വിവരിച്ചപ്പോൾ അത് മറേറതു ക്ളാസിനേക്കാളും മധുരകരമായി എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. അവസാന ദിവസമായതിനാലോ എന്തോ ഗ്രൂപ്പ് ചർച്ചകൾ അതിശക്തമായ ആശയസംഘട്ടനങ്ങളോടെയും, തീഷ്ണമായ കാഴ്ചപ്പാടുകളും നിർദ്ദേശങ്ങളും ഉയർത്തിക്കാട്ടിയും ആണ് അവസാനിച്ചത്. ഉച്ചയ്ക്കുശേഷം കേരള സാഹിത്യ അക്കാഡമി പ്രസിഡൻറ് ഡോ. കെ. എം. തരകൻ, തുമ്പമൺ ഭദ്രാസനാധിപൻ അഭിവന്ദ്യ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ എന്നിവരെ ബഹുമാനിച്ചുകൊണ്ടുള്ള അനുമോദനസമ്മേളനം നടന്നു.

## ധ്യാനം, കുമ്പസാരം, വി. കുർബാന

ശനിയാഴ്ച ഉച്ചതിരിഞ്ഞ് ഭക്തിസാന്ദ്രമായ അന്തരീക്ഷത്തിൽ ഡോ. ജേക്കബ് ചെറിയാൻ അച്ചൻ ധ്യാനം നടത്തി. , പത്തനാപുരം മൗണ്ട് താബോർ ആശ്രമാംഗവും, ട്രെയിനിംഗ് കോളേജ് വൈസ് പ്രിൻസിപ്പലും ആയ ബഹുമാനപ്പെട്ട അച്ചൻെറ ധ്യാനപ്രസംഗം ഭൂരിപക്ഷം പ്രതിനിധികളെയും അഗാധമായി സ്വാധീനിച്ചു എന്നത് തുടർന്നു നടന്ന കുമ്പസാരത്തിൽനിന്നും വെളിവായി. സന്ധ്യാനമസ്കാരശേഷം 5 പട്ടക്കാരുടെ നേതൃത്വത്തിലും പിന്നീട് അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയും, സിറിൽ റമ്പാനും കൂടിച്ചേർന്നും നടത്തിയ കുമ്പസാരം രാത്രിയുടെ അന്ത്യയാമങ്ങളും കടന്നു, ഞായറാഴ്ചയുടെ പുലർവേളകളിലേക്കും നീണ്ടത് തീർച്ചയായും ഈ കോൺഫറൻസിനാൽ മനംതിരിവുണ്ടായി തങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി സ്വയം മുന്നോട്ടുവരുവാനുള്ള ഡെലിഗേററുകളുടെ അർപ്പണബോധംമൂലമാണ്. വ്യക്തിപരമായ പ്രശ്നങ്ങൾക്ക് പരിഹാരമായ മാർഗ്ഗനിർദ്ദേശങ്ങൾ ലഭിക്കാനുള്ള വേദികൂടിയായി കുമ്പസാരവേള മാറിയപ്പോൾ സഹായം ആവശ്യപ്പെട്ട് എത്തിയവരുടെ രൂപാന്തരത്തിനായുള്ള വാഞ്ഛ അത്ഭുതകരമായിരുന്നു. വെളുപ്പിന് മൂന്നു മണിവരെ ദൈവസന്നിധിയിലിരുന്ന് തങ്ങളുടെ പ്രശ്നപരിഹാരത്തിനായി അപേക്ഷിച്ചവരുടെ മിഴികളിൽനിന്ന് ഒഴുകിയ കണ്ണുനീർ മാത്രം മതി ഈ കോൺഫറൻസിനാൽ ബോധവൽക്കരിക്കപ്പെട്ട് സമൂലമായ ഒരു രൂപാന്തരത്തിന് എത്തിയവരുടെ ആത്മാർത്ഥതയെ തെളിയിക്കുവാൻ. ഞായറാഴ്ച രാവിലെ പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി വി. കുർബാനയർപ്പിച്ചു. തുടർന്ന് ഡെലിഗേററുകളേവരും വി. കുർബാന കൈക്കൊണ്ട് അനുഗ്രഹം പ്രാപിച്ചു.

## സമാപനസമ്മേളനം

സമാപനസമ്മേളനം തങ്ങളുടെ വചനങ്ങൾ മൂലം ധന്യരാക്കിയവരിൽ പ്രമുഖർ പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി, അഭിവന്ദ്യ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി, അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനി, മാർത്തോമ്മാസഭയിലെ അഭിവന്ദ്യ ഫിലിപ്പോസ് മാർ ക്രിസോസ്റ്റം സഫ്രഗൻ മെത്രാപ്പോലീത്താ, കോട്ടയം ജില്ലാ കളക്ടർ ശ്രീ. സാജൻ പീററർ എന്നിവരായിരുന്നു. പ. ബാവാതിരുമേനിയുടെ, MGOCSM–ൻെറ ശോഭനമായ ഭാവിക്കായുള്ള അനുഗ്രഹമുൾക്കൊള്ളുന്ന പ്രസംഗത്തിനും, തെയോഫിലോസ് തിരുമേനിയുടെ, പ്രസ്ഥാനത്തിൻെറ വളർച്ചയും പ്രവർത്തനവും വ്യക്തമാക്കിക്കൊണ്ടുള്ളവചനങ്ങൾക്കും അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനിയുടെ ക്രിയാത്മക നിർദ്ദേശങ്ങളടങ്ങിയ പ്രസംഗങ്ങൾക്കുംശേഷം ശ്രീ. സാജൻ പീററർ പ്രസ്ഥാനത്തിന് ആശംസകളർപ്പിച്ച്, സംസാരിച്ചു. തുടർന്ന് സംസാരിച്ച അഭിവന്ദ്യ ക്രിസോസ്റ്റം തിരുമേനിയുടെ നർമ്മവും, ജീവിതത്തിലെ നേരമ്പോക്കുകളും കോർത്തിണക്കിയ ആശംസാ പ്രസംഗം അക്ഷരാർത്ഥത്തിൽ സദസ്സിനെ ചിന്താദീപകമാക്കിക്കൊണ്ട്, ഇളക്കിമറിച്ചു. തുടർന്ന് 83–ാമത് കോൺഫറൻസിനെ അവലോകനം ചെയ്തുകൊണ്ടുള്ള രണ്ട് പ്രസംഗങ്ങൾക്ക് ശേഷം, സെൻറ് ബേസിൽ അസോസിയേഷൻ ഗായകസംഘം ശ്രുതിമധുരങ്ങളായ ഗാനങ്ങൾ, സംഗീതോപകരണങ്ങളോടെ അകമ്പടിയോടെ ആലപിച്ചുകൊണ്ടിരിക്കുമ്പോൾ, പ്രസ്ഥാനത്തിൻെറ പതാക നിശ്ശബ്ദമായി താഴേയ്ക്കിറക്കുകയും, അഭി. ക്രിസോസ്റ്റം തിരുമേനിയിൽനിന്ന് ആ പതാക ആക്ടിംഗ് ജന. സെക്രട്ടറി ഏററുവാങ്ങുകയും ചെയ്തു. നമ്മുടെ സഹോദരസഭാ മേലദ്ധ്യക്ഷന്മാരിലൊരാളുടെ പക്കൽനിന്ന് പതാക ഏററുവാങ്ങിയ പവിത്രമായ പ്രസ്തുത ചടങ്ങ്, സഭകളുടെ ഐക്യത്തിനുള്ള മുന്നോടിയായിത്തീരട്ടെ എന്ന് നമുക്ക് പ്രത്യാശിക്കാം.

## ഉപസംഹാരം

ഏത് വൻസമ്മേളനത്തിനുമുണ്ടാകാവുന്ന ചില നിസ്സാര തെററുകുററങ്ങൾ ഈ കോൺഫറൻസിൻെറ കാര്യത്തിലും ഉണ്ടായി എന്ന് പറയാതിരിക്ക വയ്യ. പബ്ളിസിററിയുടെ അഭാവംമൂലമോ എന്തോ, മററു കോൺഫറൻസുകളിൽ എത്തിച്ചേരാറുള്ള അംഗങ്ങളുടെ എണ്ണത്തിൽ നൂറോളം പേരുടെയെങ്കിലും കുറവുണ്ടായി. ഇപ്രാവശ്യത്തെപ്പോലെ എല്ലാ കോൺഫറൻസിനും ഒരു സ്ഥിരം ഗായകസംഘമുണ്ടായിരിക്കുന്നത് നല്ലതാണ് എങ്കിലും അത് പുതിയ ഗാനങ്ങൾ പ്രതിനിധികൾക്ക് പഠി

പ്രതികരണ ലേഖനം:

# ആരാധനാ സംഗീതത്തിന്റെ അടിസ്ഥാന തത്വങ്ങൾ

(i)

റവ. (ഡോ.) ബി. വറുഗീസ്

മലങ്കരസഭയുടെ നവംബർ ലക്കത്തിൽ മി. ജേക്കബ് കുര്യൻ ഓണാട്ട് എഴുതിയ ''ആരാധനാ സംഗീതം. വിലയിരുത്തലും നിർദ്ദേശങ്ങളും'' എന്ന ലേഖനമാണ് ഇതെഴുതുവാൻ എന്നെ പ്രേരിപ്പിച്ചത്. ആരാധനയെപ്പററിയും സഭാപാരമ്പര്യത്തെപ്പററിയുമുള്ള അബദ്ധ ധാരണകളുടെയും അജ്ഞതയുടെയും പ്രതിഫലനമാണ്, സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണത്തിൽ പ്രത്യക്ഷപ്പെട്ട പ്രസ്തുത ലേഖനത്തിലെ പല നിർദ്ദേശങ്ങളും, സംഗീതവാസനയോ, കയറിൽ സേവനമനുഷ്ഠിച്ചുള്ള അനുഭവജ്ഞാനമോ ഈ ലേഖകനില്ലെങ്കിലും, കഴിഞ്ഞ കുറെ വർഷങ്ങളായി ആരാധനയുടെ ചരിത്രത്തിലും വേദശാസ്ത്രത്തിലും നടത്തിയ പഠനങ്ങളുടെയും, ഉപരി ദൈവസാന്നിദ്ധ്യബോധത്തോടെ ആരാധനയിൽ സംബന്ധിക്കുവാനും, ആരാധന നയിക്കുവാനുമുള്ള ആഗ്രഹത്തിന്റെയും വെളിച്ചത്തിൽകൂടിയാണ് ഇതെഴുതുന്നത്.

## 1. ആരാധനാസംഗീതം സഭാ പാരമ്പര്യത്തിൽ:

അപ്പൊസ്തോലിക കാലംമുതൽക്കേ സംഗീതം ആരാധനയുടെ അവിഭാജ്യഘടകമായിരുന്നു. (മത്താ. 26:30; എഫെ. 5:19–20; കൊലൊ. 3:16–17 കാണുക). ക്രിസ്തീയ ആരാധനയുടെ ഉത്ഭവത്തിലെന്നതുപോലെ. ആരാധനാസംഗീതത്തിന്റെ കാര്യത്തിലും യഹൂദമതത്തിന്റെ സ്വാധീനമുണ്ട്. സുനഗോഗിലെ ആരാധനയുടെ ഘടകങ്ങളാണ് ആദിമ ക്രിസ്തീയ ആരാധനയെ കരുപ്പിടിപ്പിച്ചത്. പ്രാർത്ഥനകൾ ഒരുമിച്ച് ഉരുവിടുന്നതും, ഒരുമിച്ച് ഗീതങ്ങൾ ആലപിക്കുന്നതും സുനഗോഗ് ആരാധനയുടെ പ്രത്യേകതകളായിരുന്നു. പ്രത്യേക പരിശീലനംലഭിച്ച ഗായകരും വായനക്കാരും സുനഗോഗുകളിലുണ്ടായിരുന്നു. ക്രിസ്തീയ സഭാംഗങ്ങളെ ആരാധനാ സംഗീതത്തിന്റെ ആദ്യപാഠങ്ങൾ അഭ്യസിപ്പിച്ചത് ക്രിസ്തുമതമവലംബിച്ച അത്തരം ഗായകരും വായനക്കാരുമായിരുന്നിരിക്കണം. രണ്ടുഭാഗങ്ങളായി തിരിച്ച് ഗീതങ്ങൾ ആലപിക്കുന്ന രീതി (antiphonal singinging ഉദാ. പുറ. 15:1–21; ന്യായാ. 6:1–31) ക്രിസ്തീയസഭ സ്വീകരിച്ചത് സുനഗോഗുകളിൽനിന്നാണ്. സങ്കീർത്തനങ്ങൾ ചൊല്ലുമ്പോൾ ഒരാൾ ഒരുഭാഗം ചൊല്ലുകയും, ജനങ്ങൾ ഒരുമിച്ച് അടുത്ത ഭാഗം ചൊല്ലുകയും ചെയ്യുന്ന രീതിയും യഹൂദമതത്തിലുണ്ടായിരുന്നതാണ്. സമൂഹമായി ഗീതങ്ങളും പ്രാർത്ഥനകളും ചൊല്ലുന്ന രീതി, എല്ലാ പുരാതന സഭകളും അവലംബിച്ചത് യഹൂദ പാരമ്പര്യത്തിൽനിന്നാണ്. ആദ്യത്തെ വി. കുർബാനയർപ്പണത്തിൽ പങ്കെടുത്തവർ ഒരുമിച്ചാണ് സ്തോത്രം പാടിയത്. (മത്താ. 26:30). ചുരുക്കത്തിൽ ഗായകസംഘങ്ങൾ മാത്രം ഗീതങ്ങൾ പാടുകയും വിശ്വാസികൾ ശ്രോതാക്കളായി നിൽക്കുകയും ചെയ്യുന്നത് വേദപുസ്തകത്തിനും പാരമ്പര്യത്തിനും നിരക്കുന്നതല്ല (ലേഖകന്റെ ''ആത്മാവിലും സത്യത്തിലും, പേജ് 129–133 കാണുക).

## 2. ഗായകസംഘത്തിനുള്ള സ്ഥാനം

ആരാധനയർപ്പിക്കുന്നത് ക്രിസ്തുശരീരമായ സഭയാണ്. ഓരോ ആരാധനാ സമൂഹത്തിൽകൂടിയും സഭ അതിന്റെ കാതോലികതയിലും, അപ്പൊസ്തോലികതയിലും, ഐക്യത്തിലും വിശുദ്ധിയിലും ലോകത്തിൽ പ്രത്യക്ഷപ്പെടുന്നു. പുതിയ നിയമത്തിൽ 'സഭ'യെന്ന വാക്ക് ആരാധനാസമൂഹങ്ങൾക്കാണ് പ്രധാനമായും ഉപയോഗിച്ചിട്ടുള്ളത്. എല്ലാ സഭാംഗങ്ങളുടെയും സമ്പൂർണ്ണമായ പങ്കാളിത്തത്തിനായിട്ടാണ് ആരാധനയിൽ സംഗീതം ഉപയോഗിക്കുന്നത്. എല്ലാവരും ഒരുമിച്ചുചേർന്നു പാടുന്ന രീതിയാണ് എല്ലാ പുരാതനസഭകളും അവലംബിച്ചിരിക്കുന്നത്. ജനങ്ങളെ നയിക്കു

---

ക്കാൻകൂടി അവസരമുണ്ടാകേണ്ടിയിരിക്കുന്നു, പ്രത്യേക രീതിയിൽ നടത്തിയ ഗ്രൂപ്പുചർച്ചകൾ പുതുമ പ്രദാനം ചെയ്തു. എന്നാൽ അവയിൽ പൊന്തിവരുന്ന നിർദ്ദേശങ്ങൾ പാലിക്കപ്പെടാൻ തക്കവണ്ണം ഒരു സ്ഥിരം റെക്കാർഡ് MGOCSM–നുണ്ടാകണ്ട.

ഡെലിഗേററുകൾ കാണിച്ച ആത്മവിശ്വാസവും വളരുന്ന സഭയേക്കുറിച്ചുള്ള തീക്ഷണമായ കാഴ്ചപ്പാടും, അതിനായി നാമോരോരുത്തരും കൈക്കൊള്ളേണ്ടതായ നിലപാടുകളും വ്യക്തമാക്കിയ നിലയിലുള്ള പ്രവർത്തനംകൂടിയുണ്ടെങ്കിൽ തീർച്ചയായും നമ്മുടെ സഭയ്ക്ക് അതീവ ശോഭനവും നിർമ്മലവുമായ ഒരു ഭാവിയുണ്ട്. ആ പ്രതീക്ഷാനിർഭരമായ ഭാവിയിലേയ്ക്കുററു നോക്കിക്കൊണ്ട്, സഭയെ കരുപ്പിടിപ്പിക്കാൻ യഹോവയുടെ വെളിച്ചം നമുക്ക് സഹായകമാകട്ടെ എന്ന് നമുക്ക് പ്രത്യാശിക്കാം.

അജോയ് ജേക്കബ്, അഴൂർ

വാൻ ഗായകസംഘങ്ങൾ സഹായകമായേക്കാം. എന്നാൽ ജനങ്ങൾക്കു പകരം ഗായകസംഘങ്ങൾ ഗീതങ്ങൾ ആലപിക്കുന്നത് അഭിലഷണീയമല്ല. ഗായകസംഘങ്ങൾ തന്നെ മലങ്കരസഭയിലുണ്ടായിട്ട് നാല്പതു വർഷങ്ങളിലധികമായി എന്നു തോന്നുന്നില്ല. പ്രോട്ടസ്റ്റന്റ് സഭകളുടെ 'നിലവാരത്തിലേക്ക ഉയരുവാനുള്ള' ചിലരുടെ വ്യഗ്രതയുടെ ഫലമായിട്ടാണ് നമ്മുടെ ചില ഇടവകകളിൽ ഗായകസംഘങ്ങൾ രൂപീകരിച്ചത്. ഗായകസംഘങ്ങൾ ഇല്ലാതെതന്നെ ആരാധന ഭംഗിയായി നടത്തുന്ന ഇടവകകൾ നമ്മുടെ സഭയിലുണ്ട്.

## 3. സംഗീതോപകരണങ്ങൾ ആരാധനയിൽ ഉപയോഗിക്കാമോ?

ക്രിസ്തീയ ആരാധനയുടെ അടിസ്ഥാനം സ്വർഗ്ഗത്തിലെ ആരാധനയാണ്. (നമ്മുടെ ആരാധനയുടെ 'സ്വർഗ്ഗീയത'യെപ്പററി ജേക്കബ് കുര്യൻ നടത്തിയ പരാമർശനം വളരെ നിർഭാഗ്യകരമായിപ്പോയി.) വെളിപാടു പുസ്തകത്തിലെ ഒരു പ്രധാന പ്രമേയമാണിത്. ''കർത്താവേ! ഞങ്ങളുടെ ഹാലേലൂയ്യാകളെയും, കീർത്തനങ്ങളെയും, ഗാനങ്ങളെയും വിശുദ്ധ സ്രാപ്പന്മാരുടെ ഗാനങ്ങളോടു ചേർത്ത് യോജിപ്പിക്കണമെ''. (മാർ ഇസഹാക്കിന്റെ തക്സാ). എന്നാണ് വി. കുർബാനയിൽ അപേക്ഷിക്കുന്നത്. ''മാലാഖമാരുടെയും, പ്രധാന മാലഖമാരുടെയുംകൂടെ സ്തുതിവചനങ്ങൾ''ഉച്ചരിച്ചുകൊണ്ട് ദൈവസിംഹാസനത്തിനു മുമ്പാകെ നിന്ന് ദൈവത്തെ മഹത്വപ്പെടുത്തുകയാണ് വി. കുർബാനയിൽ. മാലാഖമാരുടെ ആരാധനയിൽ സംഗീതോപകരണങ്ങളില്ല. ദൈവദത്തമായ ശബ്ദം മാത്രമാണ് അവരുടെ ആരാധനയിൽ മുഴങ്ങിക്കേൾക്കുന്നത്. അഞ്ചാംനൂററാണ്ടിന്റെ ആരംഭത്തിൽ ജീവിച്ചിരുന്ന ''ദീവന്നാസ്യോസ് അരയോപഗൈററ്'' എന്ന തൂലികാനാമത്തിൽ എഴുതിയ സഭാപിതാവിന്റെ Heavenly Hirarchy എന്ന ഗ്രന്ഥത്തിലെ പ്രധാന ആശയമാണിത്. സുറിയാനി—ബൈസന്റയിൻ പാരമ്പര്യങ്ങളിൽ ആരാധനയുടെയും കൂദാശകളുടെയും വേദശാസ്ത്രത്തിന് അടിത്തറയിടുന്നതിൽ മുഖ്യപങ്കു വഹിച്ചത് വി. ദീവന്നാസ്യോസിന്റെ ചിന്താധാരകളാണ്. അടങ്ങാത്ത അധരങ്ങളോടെ സെറാഫുകൾ ''സൈന്യങ്ങളുടെ ദൈവമായ യഹോവ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ സർവ്വഭൂമിയും തന്റെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു'' (യെശ 6:3) വെന്ന് നിത്യമായി സ്തുതി പാടിക്കൊണ്ടിരിക്കുന്നു. ''ഈ ദിവ്യവും അതിവിശുദ്ധവുമായ സ്വർഗ്ഗീയ സ്തുതിഗീതം, തനിക്ക് ലഭ്യമായ പരിമിതമായ ദിവ്യജ്ഞാനത്തിനനുസരിച്ച് മാലാഖ യെശയ്യാവിന്, വെളിപ്പെടുത്തിക്കൊടുത്തു''വെന്ന് വി. ദീവന്നാസ്യോസ് എഴുതുന്നു. മാലാഖമാരുടെ വൃന്ദങ്ങളുടെ സ്തുതിഗീതങ്ങളുടെ ശബ്ദം മനുഷ്യരുടെ കാതുകളിൽ പതിച്ചതിന്റെ പ്രതിഫലനമാണ് സങ്കീർത്തനങ്ങളെന്ന് അദ്ദേഹം തുടർന്ന് പറയുന്നു. ഗീതങ്ങളിലൂടെ മനുഷ്യഹൃദയങ്ങൾ സ്വർഗ്ഗീയ ആരാധനയോട് സമന്വയിക്കപ്പെടുന്നു. ശബ്ദമാധുര്യമല്ല ആരാധനയുടെ നിലവാരത്തിന്റെ മാനദണ്ഡം, നേരെമറിച്ച് ദൈവസാന്നിദ്ധ്യബോധം വിശ്വാസികളിലുളവാകുന്നുണ്ടോ എന്നതാണ്.

പഴയനിയമത്തിലെ ആരാധനയിൽ സംഗീതോപകരണങ്ങൾ ഉപയോഗിച്ചിരുന്നെങ്കിലും (സങ്കീ. 149:3; 150:3–5; പുറ. 15:1–21), ക്രിസ്തീയ ആരാധനയിൽ ആദിമകാലം മുതൽക്കേ അതിനോട് വൈമുഖ്യം കാണിച്ചിരുന്നു. രണ്ടാംനൂററാണ്ടിൽ അലക്സന്ത്രിയായിലെ ക്ലീമ്മീസ് ആരാധനയിൽ സംഗീതോപകരണങ്ങൾ ഉപയോഗിക്കുന്നതിനെ എതിർത്തു (Pedagogus ii, 4)'' അഞ്ചാം നൂററാണ്ടിൽ തിയൊഡോററ് ഓഫ് സൈറസ് ആമോസ് 5:23 (''നിന്റെ പാട്ടുകളുടെ സ്വരം എന്റെമുമ്പിൽ നിന്നു നീക്കുക; നിന്റെ വീണാനാദം ഞാൻ കേൾക്കയില്ല'') ഉദ്ധരിച്ചുകൊണ്ട് എഴുതുന്നത്, ഈജിപ്തിലെ പ്രവാസകാലത്താണ് യഹൂദന്മാർ ആരാധനയിൽ സംഗീതോപകരണങ്ങൾ ഉപയോഗിച്ചു തുടങ്ങിയതെന്നാണ്. 'ദൈവത്തിനു പ്രീതികരമായിട്ടല്ല, സംഗീതോപകരണങ്ങൾ ഉപയോഗിക്കുന്നതിനെതാൻ വിലക്കാതിരുന്നത്, നേരെമറിച്ച് വിഗ്രഹാരാധനയിൽനിന്നും യിസ്രായേല്യരെ രക്ഷിക്കുവാൻവേണ്ടിമാത്രമാണെന്ന്'' അദ്ദേഹം വാദിക്കുന്നു. ഇതേ വാദഗതി വി. ജോൺ ക്രിസോസ്ററത്തിലും കാണുന്നു. യഹൂദന്മാരുടെ ബലഹീനത ദൈവത്തിന് അറിയാമായിരുന്നതിനാൽ മാത്രമാണ് സംഗീതോപകരണങ്ങൾ അനുവദിച്ചതെന്ന് 150–ാം സങ്കീർത്തനത്തെപ്പററിയുള്ള പ്രസംഗത്തിൽ ക്രിസോസ്ററം പറയുന്നു. നാസിയാൻസിലെ വി. ഗ്രീഗോറിയോസ് വിശ്വാസികളെ ആഹ്വാനം ചെയ്യുന്നത്. ''തപ്പിനു പകരം ഗീതങ്ങളും, മാന്യമല്ലാത്ത ശരീരചലനങ്ങൾക്കും ഗാനങ്ങൾക്കും പകരം സങ്കീർത്തനങ്ങളുംകൊണ്ട് ദൈവത്തെ മഹത്വപ്പെടുത്തു''വാനാണ്.

ബൈസന്റയിൻ ഓർത്തഡോക്സ് സഭയിൽ ദേവാലയത്തിനുള്ളിൽ എല്ലാവിധ സംഗീതോപകരണങ്ങളും നിരോധിച്ചിരിക്കുകയാണ്. പ്രദക്ഷിണത്തിന് ചില ഉപകരണങ്ങൾ അങ്ങിങ്ങ് ഉപയോഗിക്കുന്നുവെങ്കിലും, പ്രദക്ഷിണംദേവാലയത്തിനുള്ളിൽ പ്രവേശിക്കുമ്പോൾ അവ പുറത്തുവെച്ചിട്ടേ അകത്തു കയറാവൂ എന്ന് ആരാധനാനിയമങ്ങൾ അനുശാസിക്കുന്നു. കോപ്ററിക് എത്യോപ്യൻ സഭകളിലും ആരാധനാസമയത്ത് യാതൊരുവിധ സംഗീതോപകരണങ്ങളും ഉപയോഗിക്കാറില്ല.

## 4. ആരാധനാഗീതങ്ങൾ ആരംഭിക്കേണ്ടതാര്?

''സ്വരമാധുരിയിൽഅനുഗ്രഹീതരല്ലാത്തവൈദീകർ പാട്ടുകൾ തങ്ങൾതന്നെ തുടങ്ങിക്കൊള്ളണമെന്ന് ശഠിക്കരുതെ''ന്നാണ് മി. കുര്യന്റെ ഒരു നിർദ്ദേശം. ആരാധനയിൽ വൈദീകനുള്ള സ്ഥാനത്തെപ്പററിയുള്ള അജ്ഞതയിൽനിന്നാണ് ഈ നിർദ്ദേശം മുന്നോട്ടു വെച്ചത്. ആരാധനയർപ്പിക്കുന്നത് 'രാജകീയ പുരോഹിതവർഗ്ഗമായ സഭ'

യാണ്. ആരാധനാസമൂഹത്തിന്റെ തലവനും, നാവും, പ്രധാന കാർമ്മികനുമാണ് വൈദികൻ. സ്വർഗ്ഗീയ ദേവാലയത്തിൽ പിതാവാം ദൈവത്തിന്റെ സന്നിധിയിൽ ലോകത്തിനുവേണ്ടി മദ്ധ്യസ്ഥത യർപ്പിക്കുന്ന ക്രിസ്തുവിന്റെ സജീവ സാന്നിദ്ധ്യത്തിന്റെ പ്രതീകമാണ് വൈദികൻ. എമ്മാവൂസിലേക്കുപോയ ശിഷ്യന്മാർ വി. കുർബാന അനുഭവിച്ചപ്പോൾ അവരുടെ കണ്ണു തുറക്കുകയും, അപ്പം നുറുക്കി അവർക്കു കൊടുത്തത് ക്രിസ്തുവാണെന്ന് അവർക്ക് ബോദ്ധ്യപ്പെടുകയും ചെയ്തു. (ലൂക്കോ 24:30–31). ആരാധനാസമൂഹത്തിന്റെ തലവനിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യം ദർശിച്ച ആദിമസഭയുടെ അനുഭവത്തിന്റെ പ്രതിഫലനമാണ്.

ആരാധനാസമൂഹത്തിന്റെ ഏക നാവാണ് അതിലെ പ്രധാന കാർമ്മികൻ. ''പിതാവിനും പുത്രനും പരിശുദ്ധ റൂഹായ്ക്കും സ്തുതി ''(ശുബഹോ ലാബോ....'') എന്നുള്ള ത്രിത്വസ്തുതി പ്രധാന കാർമ്മികൻ മാത്രം ചൊല്ലുന്നതിന്റെ വേദശാസ്ത്രപരമായ അടിസ്ഥാനമാറിത്. സഭയുടെ ഓരോ ആരാധനയും ത്രിത്വസ്തുതിയാണ്. അതിന്റെ പ്രകടനമായ ''ശുബഹോ'' എന്ന ഗീതം

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







G. Samuel.







കരുണയുണ്ടായതിന്
Anni Mathews,
Shahdol.

അതിശയപ്രവൃത്തിയിൽ
M. V. Mathai, Shahdol.

K. M. Mathew
& Family U.S.A.

Johnny & Family,
U. S. A.







Ammini George, Mangalore.

ഒരു വിശ്വാസി.

# RESTORING HARMONY IN CREATION

## Through a Trinitarian Sharing Life - Style (i)

**Metropolitan Geevarughese Mar Osthathios**

(Paper presented at the NCCI Assembly Poona)

"We believe in God the Father Almighty, Creator of Heaven and Earth and of all things visible and invisible". This opening sentence of tbe Nicene Creed makes creation an article of faith, just as God is an article of faith. We do not prove either God or creation by scientific experiment or by objective observation. Our faith in creation out of nothing (ex nihilo) is to assert that God alone is sovereign original and sustaining Creator and Owner of everything and not to prove that apart from God who alone is eternally active, nothingness cannot grow into somethingness. We, who re-make what God made as matter or energy cannot claim ownership. To those who believe in God the Creator, the question of science whether creation was by 'great big bang or evolution or otherwise is immaterial, for the how? of creation is to be answered by science which can not answer who? of creation. The two stories in Genesis Chapters one and two are not scientific statements about the time of methodology of creation, but the faith of the Jews, Muslims and Christians that 'In the beginning God created the heavens and the earth'. Other theological insights in the Creation Stories include.

(a) He found everything He created as good and so He is not the Creator of Cosmic Evil, which tempted Adam and Eve.

b) Discreation, deceit, destruction, murder, alienation of brother from brother etc. are from the Discreating Force which could not act till creation took place. (In the End Satan will be bound and make impotent)

c) Creation was for mutual sharing of heavens and the earth, the waters above and below the firmament, the earth and sea, the greater light, to rule the day and the lesser light to rule the night, fishes for the sea and birds including all the living creatures for the earth.

d) The image of God was given to 'him' and to 'them' as the imago Dei is both personal and social in relationship of agapaic love.

e) Adam and Eve were not given the ownership of the Garden but the responsibility 'to till it and to keep it'. (2: 15)

---

പ്രധാന കാർമ്മികൻ മാത്രം ചൊല്ലുന്നത് അദ്ദേഹം സഭയുടെ ഏകനാവായിട്ടാണ്. ' ഏകനാവിന്റെ അസാന്നിദ്ധ്യത്തിൽ 'ശുബഹോ' ചൊല്ലാൻ അനുവാദമില്ല. അവൈദികർ പ്രാർത്ഥന ആരംഭിക്കുമ്പോൾ ''പിതാവിനും പുത്രനും പരിശുദ്ധറൂഹായ്ക്കും സ്തുതി'' എന്നു ചൊല്ലാതെ ''പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ തനിക്കു സ്തുതി'' എന്നു ചൊല്ലുന്നതിന്റെയും, പ്രാർത്ഥനകളുടെ അന്ത്യത്തിൽ പ്രധാന കാർമ്മികൻ മാത്രം ത്രിത്വനാമത്തിലുള്ള ആശീർവാദം നൽകുന്നതിന്റെയും വേദശാത്രപരമായ കാരണം ഇതുതന്നെയാണ്.

ഏകനാവായ വൈദികന്റെ ചുമതലയാണ് ആരാധനാഗീതങ്ങൾ ആരംഭിക്കുകയെന്നത്. ആരാധനാസമൂഹമായ സഭയുടെ ദൈവസ്തുതിഘോഷണത്തിന് നേതൃത്വം നൽകുവാനാണ് വൈദികനെ സഭ തെരഞ്ഞെടുത്ത് ചുമതലപ്പെടുത്തിയിരിക്കുന്നത്. വിവാഹകൂദാശയിൽ സ്വരമാധുരിയുടെ പേരിൽ ഗായകസംഘങ്ങൾ ഗീതങ്ങൾ ആരംഭിക്കുന്നതും, വൈദികരെ ''ശുബഹോ'' പറയുവാൻ അനുവദിക്കാതെ ''മെനഷാല,'' വേഗം ആരംഭിച്ച് ഗീതങ്ങൾ ചൊല്ലുന്നതും പാരമ്പര്യത്തിന് വിരുദ്ധങ്ങളായ നടപടികളാണ്.

**അടുത്ത ലക്കത്തിൽ**: സുറിയാനി രാഗങ്ങൾക്കുപകരം മററുരാഗങ്ങൾ ഉപയോഗിക്കാമോ? വി. കുർബാനയുടെ ആരംഭത്തിലും അവസാനത്തിലും ഭക്തിഗീതങ്ങൾ ഉപയോഗിക്കാമോ? വിവാഹ കൂദാശയും ഗായകസംഘങ്ങളും.

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്









**JACOB VARGHESE, KUWAIT**

# വാർത്തകളും കുറിപ്പുകളും

## മാർ തേവോദോസ്യോസ് സ്റ്റഡി സെൻറർ

മലങ്കരസഭാ പിതാക്കന്മാരുടെ സുവർണ്ണ വചനങ്ങളുടെ സമാഹരണം, സഭാചരിത്രരേഖകളുടെ സംരക്ഷണം, സഭാമാസികകളുടെയും സഭാംഗങ്ങൾ രചിച്ച ഗ്രന്ഥങ്ങളുടെയും സഭയുടെ വിവിധ കേന്ദ്രങ്ങളിൽനിന്നു പ്രസിദ്ധീകരിക്കുന്ന സുവനീറുകളുടെയും സമ്പാദനം തുടങ്ങിയ ലക്ഷ്യങ്ങളുമായി പ്രവർത്തിക്കുന്ന അലക്സിയോസ് മാർ തേവോദോസ്യോസ് സ്റ്റഡി സെൻറർ, സഭാചരിത്രഗവേഷകർ തമ്മിലുള്ള പരിചയത്തിനും ആശയവിനിമയത്തിനും കളമൊരുക്കുവാൻ ആഗ്രഹിക്കുന്നു. ഇതിനായി സഭാചരിത്രത്തിൽ താൽപര്യമുള്ളവരും സഭാചരിത്രഗവേഷകരും തങ്ങളുടെ മേൽവിലാസം ഒരു പോസ്റ്റ് കാർഡി

## Disharmony in Creation:

Breach of vertical relation with God and horizontal relation between the members of one family was the result of the Fall. After the Fall Adam and Eve could not walk with God in the cool of the day, but lost paradise and gained a sence of shame. According to the Fathers of the Church, even the Garden of Eden was crying and shedding its leaves when Adam and Eve walked out of the Garden with a sense of shame to hide themselves amidst the trees. Disharmony in the murder of Abel by Cain was due to Cains's sense of being rejected by God and the resultant jealousy to his poor brother whom God had accepted. Cain stands for the rich establishment with wealth and Ebel stands for the poor shepherd with no landed property of his own. Disharmony originated from Cosmic Evil and harmony from God / who created a sharing nature. Sacred history as well secular history is the history of war and peace, exploitation and cry for justice, Deluge and divine Covenants. The disharmony created by the Deluge, destruction of Sodom and Gomorrah, Ahab and Isabel and Kings like Jeroboam II are counteracted by God's Covenant with Noah and Abraham and God's prophets like Elijah and Amos, who were all God's chosen ones to restore the broke world. ★

ലെഴുതി മാർ തേവോദോസ്യോസ് സ്റ്റഡി സെൻറർ C/o ബഥേൽ പബ്ളിക്കേഷൻസ്, പരിയാരം, കോട്ടയം–686 021 എന്ന വിലാസത്തിൽ അയച്ചുകൊടുക്കണമെന്ന് ഡയറക്ടർ താൽപര്യപ്പെടുന്നു.

## പഴയസെമിനാരി മാനേജർ



ബോംബെ അന്ധേരി സെ. ജോൺസ് പള്ളിവികാരിയായി നിയമിക്കപ്പെട്ട പഴയസെമിനാരി മാനേജർ പി. എ. കുറിയാക്കോസ് (ആലിച്ചൻ) അച്ചനു പകരം പഴയസെമിനാരി മാനേജരായി കൊട്ടാരക്കര ചെങ്ങമനാട് ദയറാംഗം വെരി. റവ. പി. എം. ഗീവർഗീസ് റമ്പാനെ പ. കാതോലിക്കാ ബാവാ നിയമിച്ചു. ഫാ. കുറിയാക്കോസിന് സെമിനാരി സ്റ്റാഫും വിദ്യാർത്ഥികളും സമുചിതമായ യാത്രഅയപ്പു നൽകി. ജനുവരി ഒന്നാം തീയതി മുതൽ പുതിയ മാനേജർ ചാർജ് എടുത്തു.

## സമാജം സെക്രട്ടറി

കോട്ടയം ഭദ്രാസന മർത്തമറിയം സമാജ സെക്രട്ടറിയായി കൊല്ലാട് എള്ളുകാലായിൽ മിസസ് ശോശാമ്മ ചെറിയാനെയും ഓർഗനൈസിംഗ് സെക്രട്ടറിയായി പരിയാരം അഞ്ചേരിൽ മിസസ് സൂസമ്മ ഏബ്രഹാമിനെയും പ്രസിഡണ്ട് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിയമിച്ചു.

## ഏകദിന സമ്മേളനം

കോഴിക്കോട് ഡിസ്ട്രിക്റ്റ് സുവിശേഷസംഘത്തിൻെറ ആഭിമുഖ്യത്തിൽ 1991 ഒക്ടോബർ മാസം 2–ാം തീയതി പുതുപ്പാടി സെൻറ് പോൾസ് ആശ്രമത്തിൽവച്ച് ഏകദിനഉപവാസ പ്രാർത്ഥനയും ഡിസ്ട്രിക്റ്റ് സമ്മേളനവും നടത്തി. ഫാ. സ്റ്റീഫൻ O. I. C. ക്ളാസെടുത്തു. ഫാ. പി. എം. തോമസ് സ്വാഗതവും ഡിസ്ട്രിക്റ്റ് പ്രസിഡണ്ട് ഫാ. സി. ജെ. ജോർജ് നന്ദിയും പറഞ്ഞു.

## പൗരോഹിത്യ രജതജൂബിലി



1966-ൽ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ(മാത്യൂസ് പ്രഥമൻബാവാ)യിൽ നിന്ന് വൈദികപട്ടം സ്വീകരിച്ച ഫാ. തോമസ് പി. മുണ്ടുകുഴി കോർ എപ്പിസ്കോപ്പായുടെ പൗരോഹിത്യ രജതജൂബിലിയും പത്താം കോർ എപ്പിസ്കോപ്പാ സ്ഥാനാരോഹണ വാർഷികവും സമുചിതമായി കൊണ്ടാടി. അച്ചൻ 25 വർഷമായി അമേരിക്കയിൽ കുടുംബമായി താമസിച്ചുവരുന്നു. പൗരോഹിത്യ രജതജൂബിലിയോടനുബന്ധിച്ച് Orthodox Golden Pestoral Cross and Chain അദ്ദേഹത്തിന് സമ്മാനമായി ലഭിച്ചു.

## I. O. M. F. KUWAIT

ഇൻഡ്യൻ ഓർത്തഡോക്സ് മേഴ്സി ഫെലോഷിപ്പിന്റെ (I. O. M. F.) ജീവകാരുണ്യ പ്രവർത്തനങ്ങൾ പുനരാരംഭിച്ചിരിക്കുന്നതായി സെക്രട്ടറി ജോർജ് ജോസഫ് അറിയിക്കുന്നു.

## വൈദിക ഡയറക്ടറി

മലങ്കരസഭയെ നാളിതുവരെ നയിച്ച സഭാപിതാക്കന്മാരുടെ ചിത്രങ്ങളും ലഘുജീവചരിത്രവും മലങ്കരസഭയെ ഇന്നു നയിച്ചുകൊണ്ടിരിക്കുന്ന പ. കാതോലിക്കാബാവാ തിരുമേനി മററ് അഭിവന്ദ്യ തിരുമേനിമാർ, കോർ എപ്പിസ്കോപ്പാമാർ, റമ്പാന്മാർ, വൈദികർ, ശെമ്മാശന്മാർ, എന്നിവരുടെ ഫോട്ടോകളും ലഘുജീവചരിത്രങ്ങളും സഭയിലെ ഭദ്രാസന ആസ്ഥാനങ്ങൾ, പ്രധാന പള്ളികൾ, സഭാസ്ഥാപനങ്ങൾ ഇവയുടെ ചിത്രങ്ങളും ചരിത്രവും ഉൾക്കൊള്ളുന്ന ഈ ആധികാരിക ഗ്രന്ഥം 50/- രൂപവിലയ്ക്ക് ഏതാനും കോപ്പികൾ പൊതുജനങ്ങൾക്കു വില്ക്കുവാൻ തയ്യാറായിരിക്കുന്നു, സഭയിലെ എല്ലാ ബുക്ക് സ്ററാളുകളിൽനിന്നും ഇത് ലഭ്യമാണ്.

## ഭവനദാനം നടത്തി

മല്ലപ്പശ്ശേരി: സെൻറ്മേരീസ് ഓർത്തഡോക്സ് ഇടവകയിലെ സുവിശേഷസംഘത്തിന്റെ ആഭിമുഖ്യത്തിൽ നിർമ്മിച്ചുനല്കിയ നാലു വീടുകളുടെ താക്കോൽദാനം തുമ്പമൺ ഭദ്രാസനാധിപൻ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. തോമസ് ജോൺസൺ, ഫാ. ടൈററസ് ജോർജ്, ററി. ജി. ജോർജ്, സി. ജോർജ് എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. രാജു എം. ഡാനിയേൽ സ്വാഗതവും, കെ. ഓ. വറുഗീസ് നന്ദിയും പറഞ്ഞു.

## തിരുവചനഭാഷ്യം
## പുതിയനിയമ വ്യാഖ്യാന പരമ്പര

ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ജൂബിലിയോടനുബന്ധിച്ച് 1990-ൽ പ്രസിദ്ധീകരിച്ച 15 ഗ്രന്ഥങ്ങളുള്ള ഈ പരമ്പരയുടെ പുതിയ പതിപ്പ് ആവശ്യക്കാരുടെ അപേക്ഷ പരിഗണിച്ച് 3 വാല്യങ്ങളായി വീണ്ടും വില്പനയ്ക്ക് തയ്യാറാക്കിയിരിക്കുന്നു. മൂവായിരത്തോളം പേജുകളുള്ള ഈ മൂന്ന് പുസ്തകങ്ങളുടെ മുഖവില 230 രൂപ. ആദ്യം ആവശ്യപ്പെടുന്ന 1000 പേർക്ക 180 രൂപാ വിലക്ക് ലഭിക്കുന്നതാണ്. വൈദികർക്കും മററ് സഭാ ശുശ്രൂഷകർക്കും സൗജന്യനിരക്കിൽ 160 രൂപാ വിലക്ക് ലഭിക്കുന്നതാണ്. തപാലിൽ ലഭിക്കണമെങ്കിൽ 20 രൂപാ തപാൽചെലവുകൂടി അയയ്ക്കണം. വ്യക്തമായ മേൽവിലാസം കാണിച്ച് ആവശ്യപ്പെടുക.

ദിവ്യബോധനം പബ്ളിക്കേഷൻസ്
ഓർത്തഡോക്സ് സെമിനാരി
പി. ബി. 08, കോട്ടയം 686001

## പ. ബസേലിയോസ് ജൂബിലി സെൻറർ

പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമജൂബിലി സ്മാരകമായി നിരണം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഭദ്രാസനാസ്ഥാനമായ തിരുവല്ലാ ബഥനി അരമനയോടു ചേർന്ന് 20 ലക്ഷത്തിൽപരം രൂപാ ചെലവാക്കി അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി നാലു നിലയിൽ പണികഴിപ്പിച്ച മനോഹരമായ 'ബസേലിയോസ് സെൻറർ' പ. മാർത്തോമ്മാ മത്യൂസ് ദ്വിതീയൻ ബാവാ കൂദാശചെയ്യുകയും തുടർന്നു ചേർന്ന സമ്മേളനത്തിൽ വച്ച് ഉത്ഘാടനം ചെയ്യുകയും ചെയ്തു. ജോസഫ് മാർ ഐറേനിയസ് എപ്പിസ്കോപ്പാ

അദ്ധ്യക്ഷം വഹിച്ച പ്രസ്തുത സമ്മേളനം ഉദ്ഘാടനം ചെയ്തത് എൻ. സി. സി. ഐ. ജനറൽ സെക്രട്ടറി റവ. കെ. ലുഗ്മുവാത ആയിരുന്നു. ഹാളിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഛായാചിത്രം ധനമന്ത്രി ശ്രീ. ഉമ്മൻചാണ്ടി അനാച്ഛാദനം ചെയ്തു. മോൺസിഞ്ഞോർ ജോൺ വർഗീസ് ഈശ്വരൻ കുടിയിൽ, മാമ്മൻ മത്തായി, ജോസഫ് എം. പുതുശേരി, ഉമ്മൻ തലവടി, നാരായണ ഭട്ടതിരി, എം. റ്റി. പോറം, സാറാമ്മ ജേക്കബ്, ജേക്കബ് വള്ളക്കാലിൽ എന്നിവർ ആശംസാപ്രസംഗം നടത്തി. ഒസ്താത്തിയോസ് മെത്രാപ്പോലീത്താ സ്വാഗതവും ഫാ. കെ. സി. അലക്സിയോസ് കൃതജ്ഞതയും പറഞ്ഞു.

ജൂബിലി സെൻററിൻെറ ഒന്നാംനില വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെയും രണ്ടാംനില നിരണം ഭദ്രാസനാധിപനായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെയും നാമത്തിലാണ് പ്രതിഷ്ഠിച്ചിരിക്കുന്നത്.

## കൈപ്പററി

1. കർമ്മേലിലെ കർമ്മയോഗി (ജീവചരിത്രം)

അനിയൻ കല്ലത്ത്. പേജ് 406. വില 25 രൂപ. സ്ലീബാദാസസമൂഹസ്ഥാപകനും മലബാർ ഭദ്രാസനാധിപനും ആയിരുന്ന പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ സമ്പൂർണ്ണ ജീവചരിത്രം. പ്രസാധകർ: സെക്രട്ടറി, സ്ലീബാദാസസമൂഹം, കർമ്മേൽ ദയറാ, കണ്ടനാട്—682305.

2. ഓർത്തഡോക്സ് വിശ്വാസം—അറിവിൻെറ നുറുങ്ങുകൾ.

സമ്പാദകൻ: റ്റി. ജെ. സ്കറിയ, തോപ്പിൽ കിഴക്കേതിൽ, തുമ്പമൺ പി. ഒ., സഭാവിശ്വാസികൾ അത്യാവശ്യമായി അറിഞ്ഞിരിക്കേണ്ട ചില സംഗതികളാണ് ഈ ചെറിയ പുസ്തകത്തിൻെറ ഉള്ളടക്കം. വില 2 രൂപാ. പ്രസാധകൻ: ഗ്രന്ഥകർത്താവ്.

3. സ്വർഗ്ഗയാത്ര (ഏതൊരു ക്രിസ്ത്യാനിയുടെയും മരണസമയത്തു നടത്തേണ്ട പ്രാർത്ഥനകളും മുറകളും പാടാവുന്ന ഗീതങ്ങളും)

പ്രസാധകൻ: ചെമ്മണ്ണൂർ ഗീവർഗീസ് കോറെപ്പിസ്കോപ്പാ, വെങ്ങനല്ലൂർ, ചേലക്കര.

4. മലങ്കരസഭാപ്രസ്ഥാനം—ഉള്ളുകള്ളികൾ.

ഗ്രന്ഥകർത്താവ്: റവ. ഫാ. സി. എസ്. സ്കറിയാ, ചെമ്മങ്കുഴ, പ്രസാധകർ: കോട്ടയ്ക്കൽ പബ്ളിഷേഴ്സ്, മാങ്ങാനം, കോട്ടയം—18. വില 5 രൂപാ.

## കശീശാപട്ടം സ്വീകരിച്ചു

അയ്യപ്പൻകോവിൽ സെൻറ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗം, മേരികുളം തൂമ്പുങ്കൽ ജോർജ് വറുഗീസ് ശെമ്മാശൻ 1992 ജനുവരി 4—ാം തീയതി ശനിയാഴ്ച ഇടുക്കി ഭദ്രാസനാധിപൻ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയിൽനിന്ന് കശീശാപട്ടം സ്വീകരിച്ചു. ബ. അച്ചൻ ജനുവരി 5—ാം തീയതി ഇടവകപള്ളിയിൽ നവപൂജാർപ്പണം നടത്തി.

## ഒന്നാംസ്ഥാനം നേടി



സണ്ടേസ്കൂൾ സഹപാഠ്യമത്സരത്തിൽ അഖില മലങ്കരാടിസ്ഥാനത്തിൽ (S. Zone) സബ് ജൂണിയർ വിഭാഗം പ്രസംഗത്തിന് ഒന്നാംസമ്മാനം നേടിയ ഉമയാററുകരപള്ളി ഇടവകയിലെ തൈമറവുങ്കര സെ. ഗ്രീഗോറിയോസ് സണ്ടേസ്കൂൾ വിദ്യാർത്ഥിനി പുന്നയ്ക്കാട്ട് സജന എൽസ കോശി. കഴിഞ്ഞ വർഷവും സബ് ജൂണിയർ വിഭാഗത്തിൽ സജനിക്ക് പ്രസംഗത്തിന് ഒന്നാം സമ്മാനം ലഭിച്ചിരുന്നു.



സൗത്ത് സോണൽ വിഭാഗം സീനിയർ പ്രസംഗമത്സരത്തിന് ഒന്നാംസ്ഥാനം നേടിയ പന്തളം അറത്തിൽ സെ. ജോർജ് സണ്ടേസ്കൂൾ വിദ്യാർത്ഥിനി സൂസൻ ജോർജ്.

## പത്രാധിപർക്കുള്ള കത്ത്:

# 'ദളിത ഓർത്തഡോക്സ് ക്രൈസ്തവർ'

1991 ഒക്ടോബർ മാസത്തെ 'മലങ്കരസഭ'യിൽ ''ദളിത ഓർത്തഡോക്സ് ക്രൈസ്തവർ'' എന്ന തലക്കെട്ടിൽ ജെ. കെ. യുടെ പത്രാധിപക്കുറിപ്പു വായിച്ചു. സ്ലീബാദാസ സമൂഹത്തിനുവേണ്ടി അതിന് ഒരു വിശദീകരണം ചുരുക്കമായി രേഖപ്പെടുത്തുകയാണ്. ഇന്നത്തെ സാഹചര്യങ്ങളിൽ വൻതോതിൽ ആളുകളെ സഭയിൽ ചേർക്കുവാൻ സാദ്ധ്യമല്ല. എന്നാൽ വളരെ ചുരുക്കമായി ചേരുന്നുമുണ്ട്. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ കാലശേഷം സമൂഹത്തിൽനിന്ന് 25 വീടുകൾ വിവിധ ഭദ്രാസനങ്ങളിലായി പാവപ്പെട്ടവർക്ക് പണിയിച്ചുകൊടുത്തിട്ടുണ്ട്. അർഹതപ്പെട്ട 200 വീടുകൾക്ക് ഓടുമേയുന്നതിന് 500 രൂപാ വീതവും രോഗികൾക്കുള്ള ധനസഹായവും നൽകിയിട്ടുണ്ട്. കൂടാതെ, തിരുമേനിയുടെ സ്മാരകമായി 6 ലക്ഷംരൂപാ ചെലവുചെയ്തു് രണ്ടു നിലയിലുള്ള ഒരു വൃദ്ധമന്ദിരം (സെൻറ് സിമയോൻ ഭവനം) പണി പൂർത്തിയാക്കി നിസ്സഹായരായ പാവപ്പെട്ട ആളുകളെ താമസിപ്പിച്ചു സംരക്ഷിച്ചുവരുന്നു. സമൂഹം ഇപ്രകാരമുള്ള ധാർമ്മികപ്രവർത്തനങ്ങൾ നടത്തുന്നതിനാൽ ജനങ്ങൾ നിർലോഭം സംഭാവനകൾ നൽകുന്നുണ്ട്. ഇതിൽ 70 ശതമാനം സംഖ്യയും ഇത്തരം കാര്യങ്ങൾക്കാണ് ചിലവഴിക്കുന്നത്. ഈ സംഖ്യകൾ മുതൽകൂട്ടി വയ്ക്കുന്നില്ല. അധഃകൃതരുടെ ഇടയിൽനിന്ന് മതപരിവർത്തനം ചെയ്യുന്നവർക്ക് ആനുകൂല്യങ്ങൾ നിഷേധിക്കുന്നതുകൊണ്ടാണ് ഇന്ന് മാന്തുരുത്തേൽ പള്ളിയിൽ കപ്യാർജോലി ചെയ്യുന്ന ബി.എ-ക്കാരൻ പുതുക്രിസ്ത്യാനിക്ക് ഒരു സർക്കാർജോലി കിട്ടാതെ പോയത്. ഇതിനെല്ലാം സഭാനേതാക്കൾ പരിശ്രമിച്ചു് പരിഹാരമുണ്ടാക്കണം. സ്വയംതൊഴിൽ കണ്ടെത്തൽ, ഭവനനിർമ്മാണം, തൊഴിൽ പരിശീലനം മുതലായവയ്ക്ക് ഇടവക തലത്തിൽ മാർഗ്ഗദർശനവും, സഹായവും നൽകുവാൻ പദ്ധതി തയാറാക്കുവാൻ ശ്രമിക്കുന്നതിൽ എന്താണ് തെററ്. സ്ലീബാദാസ സമൂഹത്തിനു മാത്രമല്ല ഇത്തരം കാര്യങ്ങൾ ചെയ്യുവാൻ പററുന്നത് എന്നു പറയേണ്ടിയിരിക്കുന്നു.

റി. വി. പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ.

---

## മലങ്കരസഭാ ചരിത്രം വീഡിയോ കാസററിൽ

കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന ചുമതലയിൽ തയാറാക്കി വരുന്ന സഭാചരിത്ര വീഡിയോ ഡോക്യുമെൻററി കാസററ് 1992 മാർച്ച് 1–ന് പ്രകാശിപ്പിക്കും. മൂന്ന് ഭാഗങ്ങളുള്ള ഡോക്യുമെൻററി കാസററിൻെറ ആദ്യഭാഗം മലങ്കരസഭാ ചരിത്രവും രണ്ടാംഭാഗം പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് ഒന്നാമൻെറ ജീവചരിത്രവും മൂന്നാംഭാഗം ഇക്കഴിഞ്ഞ പുലിക്കോട്ടിൽ തിരുമേനിയുടെ ഒരുവർഷം നീണ്ടുനിന്ന 175–ാം ജൂബിലി ആഘോഷങ്ങളുടെ റിപ്പോർട്ടും ആയിരിക്കും. A.D. 52 മുതൽ 1992 വരെയുള്ള മലങ്കരസഭാചരിത്രം ഉൾക്കൊള്ളിച്ച വീഡിയോ കാസററ് ഇതാദ്യമായിട്ടാണ് പ്രസിദ്ധപ്പെടുന്നത്.

1992 മാർച്ച് ഒന്നിന് മുമ്പ് മുഴുവൻ വില അടച്ച് റജിസ്ററർ ചെയ്യുന്നവർക്ക് 300 രൂപ നിരക്കിൽ കാസററ് ലഭിക്കും. യഥാർത്ഥവില 350 രൂപ. പ്രീപബ്ളിക്കേഷൻ വ്യവസ്ഥയിൽ പേർ റജിസ്ററർ ചെയ്യാനാഗ്രഹിക്കുന്നവർ, ഫാദർ ജോസഫ് ചീരൻ, ബിഷപ്പ്സ് ഹൗസ്, ആർത്താററ് P. O.–തൃശൂർ Dt. കേരള – എന്ന വിലാസത്തിൽ 300 രൂപായുടെ മണിഓർഡറോ ഡ്രാഫ്ററോ സഹിതം അപേക്ഷിക്കേണ്ടതാണ് എന്ന് മിലിത്തിയോസ് തിരുമേനി അറിയിക്കുന്നു.

## കുഷ്ഠരോഗാശുപത്രി സന്ദർശനം

ഓർത്തഡോക്സ് യുവജനപ്രസ്ഥാനപ്രവർത്തകർ കൊരട്ടി കുഷ്ഠരോഗാശുപത്രി സന്ദർശിച്ചു. യുവജനങ്ങൾ ഈ സ്ഥാപനത്തിലെ അന്തേവാസികൾക്കായി സംഗീതപരിപാടി അവതരപ്പിച്ചു. എറണാകുളം യൂണിററിൻെറ ആഭിമുഖ്യത്തിൽ സംഘടിപ്പിച്ച ഭക്ഷണപാക്കററുകൾ മിസസ് മായ മാത്യു വിതരണം ചെയ്തു.

ആസ്പത്രി അങ്കണത്തിൽ ചേർന്ന പൊതുസമ്മേളനത്തിൽ ഫാദർ ജോസഫ് വെണ്ടപ്പിള്ളി അദ്ധ്യക്ഷം വഹിച്ചു. ഇവിടെ പള്ളി സ്ഥാപിച്ച വയലിപറമ്പിൽ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഛായാചിത്രം അദ്ധ്യക്ഷൻ അനാഛാദനം ചെയ്തു.

പ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. കുര്യൻ ദാനിയേൽ, ഭദ്രാസന വൈസ് പ്രസിഡൻറ് ഫാ. തോമസ് മ്യാലിൽ, ട്രഷറാർ ഈ. ജെ. ജോൺ, പ്രദീപ്, പി. കെ. വറുഗീസ് എന്നിവർ പ്രസംഗിച്ചു.

റീജനൽ സെക്രട്ടറി ഫാ. സണ്ണി ചാക്കോ സ്വാഗതം ആശംസിക്കുകയും വികാരി ഫാദർ കെ. കെ. കുര്യാക്കോസ് കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തു.

പരിപാടികളുടെ പ്രാരംഭമായ ഫാദർ ജോസഫ് വെണ്ടറപ്പിള്ളി വി. കുർബാന അർപ്പിച്ചു.

## ദേശീയ അവാർഡ്

ചെന്നിത്തല കളരിക്കൽ ഗവ. ഹൈസ്കൂൾ ഹെഡ്മാസ്ററർ ഇരമത്തൂർ മേരിലാണ്ടിൽ എം. യോഹന്നാന് അദ്ധ്യാപകർക്കുള്ള ഇൻഡ്യാ ഗവർമെൻറിൻെറ ദേശീയ അവാർഡ് ലഭിച്ചു. യുവജനസമാജം യൂണിററ് സെക്രട്ടറി മേഖലാ സെക്രട്ടറി, നിരണം ഭദ്രാസന യുവജനസമാജം സെക്രട്ടറി, കേന്ദ്ര ട്രഷറാർ തുടങ്ങി വിവിധ നിലകളിൽ മി. യോഹന്നാൻ സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

# മലങ്കരസഭാമക്കൾക്ക് ബഹുമതികൾ

## കെ. എം. മാത്യുവിന് അവാർഡ്

ഫൗണ്ടേഷൻ ഫോർ ഫ്രീഡം ഓഫ് ഇൻഫർമേഷന്റെ 1991–ലെ അവാർഡിന് മലയാളമനോരമ പത്രാധിപർ കെ. എം. മാത്യു അർഹനായി. വാർത്താവിതരണ രംഗത്തെ വിലപ്പെട്ട സേവനങ്ങൾക്കാണ് ഈ ബഹുമതി. ഫെബ്രുവരി ഒന്നിനു ഡൽഹിയിലെ ഗാന്ധിസ്മാരകഹാളിൽ നടന്ന ചടങ്ങിൽ ഉപരാഷ്ട്രപതി ശങ്കർദയാൽ ശർമ്മ അവാർഡ് സമ്മാനിച്ചു. 25000 രൂപയുടെ കാഷ് അവാർഡും പ്രശംസാപത്രവും ഫലകവുമടങ്ങിയതാണ് ബഹുമതി. ശ്രീ. മാത്യു സഭാവർക്കിംഗ് കമ്മററി മെംബറും, മാനേജിംഗ്കമ്മററി അംഗവും പ. ബാവാതിരുമനസ്സിലെ ആലോചനാസമിതിയംഗവുമാണ്.

## മാമ്മൻമാപ്പിളയ്ക്ക് പത്മശ്രീ

എം. ആർ. എഫ്. ചെയർമാനും മാനേജിംഗ് ഡയറക്ടറുമായ കെ. എം. മാമ്മൻമാപ്പിളയ്ക്ക് പത്മശ്രീബഹുമതി ലഭിച്ചു. വിദേശ ടയർകമ്പനികൾ ഇവിടെ ആധിപത്യം പുലർത്തിയിരുന്ന കാലത്തു മദ്രാസിൽ ചെറിയൊരു ബലൂൺ ഫാക്ടറി തുടങ്ങി അതിനെ രാജ്യത്തെ ഒന്നാംകിട ടയർകമ്പനിയാക്കി വളർത്തിയെടുത്തയാളാണ് കെ.എം. മാമ്മൻമാപ്പിള. യശശരീരനായ കെ. സി. മാമ്മൻമാപ്പിളയുടെ ഇളയമകനാണ് ഇദ്ദേഹം.

## പോൾ മണലിന് അവാർഡ്

കേരള പ്രസ് അക്കാഡമിയുടെ കരുണാകരൻ നമ്പ്യാർ അവാർഡിനു മലയാളമനോരമ സബ് എഡിററർ പോൾ മണലിൽ അർഹനായി. കേരളത്തിലെ സാക്ഷരതാ പ്രവർത്തനങ്ങളെക്കുറിച്ച് 1991 മാർച്ച് 31–നു മലയാളമനോരമയിൽ പ്രസിദ്ധീകരിച്ച 'പുതുസംസ്ക്കാരത്തിന്റെ ദൗത്യനിർവഹണം' എന്ന ലേഖനത്തിനാണ് അവാർഡ്. നേരത്തെ കേരള സാക്ഷരതാ സമിതിയുടെ 'അക്ഷരകേരളം' ഫീച്ചർ മത്സരത്തിൽ ഇതേ ലേഖനം ഒന്നാംസമ്മാനം നേടിയിരുന്നു,

## ഡോ. കെ.എം. തരകന് അവാർഡ്

മികച്ച മലയാളഗ്രന്ഥത്തിനുള്ള മലങ്കര സാഹിത്യ പ്രവർത്തകസംഘത്തിന്റെ 1991–ലെ കോവൂർ–പാറപ്പുറംസ്മാരകഅവാർഡ് ഡോ.കെ.എം. തരകന്റെ 'മഗ്ദലനമറിയം ഒരു മുക്തിഗാഥ' എന്ന വിമർശന ഗ്രന്ഥത്തിനു ലഭിച്ചു. 5001 രൂപയും പ്രശംസാപത്രവുമാണ് അവാർഡ്.

## ഡോ. ചന്ദനപ്പള്ളിക്ക് അവാർഡ്

'മലങ്കരസഭാപിതാക്കന്മാർ' എന്ന ബൃഹദ്ഗ്രന്ഥമെഴുതിയ ഡോ. സാമുവൽ ചന്ദനപ്പള്ളിക്കു മാർ തോമ്മാ ഡയനീഷ്യസ് ഫൗണ്ടേഷൻ 3000 രൂപായുടെ അവാർഡ് സമ്മാനിച്ചു. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെഅദ്ധ്യക്ഷതയിൽ ചേർന്ന ചടങ്ങിൽവച്ച് പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻബാവാ അവാർഡ് സമ്മാനിച്ചു.

മി. കെ. എം.മാത്യു, ഡോ. കെ.എം. തരകൻ, ഡോ. ശാമുവേൽ ചന്ദനപ്പള്ളി, മി. കെ. എം. മാമ്മൻമാപ്പിള, മി. പോൾ മണലിൽ എന്നിവർക്ക് ബഹുമതികൾ ലഭിച്ചതിൽ 'മലങ്കരസഭ' അനുമോദനം അർപ്പിക്കുന്നു.

## ഡോ. കെ. എം. തരകൻ സാഹിത്യ അക്കാഡമി പ്രസിഡണ്ട്

പ്രശസ്ത സാഹിത്യകാരനും വിദ്യാഭ്യാസ വിചക്ഷണനും അദ്ധ്യാപക ശ്രേഷ്ഠനുമായ പ്രൊഫ. ഡോ. കെ. എം. തരകൻ കേരള സാഹിത്യ അക്കാഡമി പ്രസിഡണ്ടായി നിയമിതനായി. നിരൂപകൻ, പ്രബന്ധകാരൻ, വിവർത്തകൻ, നോവലിസ്ററ്, ചരിത്രകാരൻ, ദൈവശാസ്ത്രജ്ഞൻ, വേദപണ്ഡിതൻ എന്നിങ്ങനെ വിവിധ സാഹിത്യമേഖലകളിൽ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള 'ദാർശനിക വിമർശനത്തിന്റെ ഉപാസകൻ'ായ അദ്ദേഹത്തിന് പുതിയ സ്ഥാനലബ്ധിയിൽ 'മലങ്കര സഭാ' മാസികയുടെ ആശംസകൾ.

## സ്വീകരണം

ഡൽഹി ഭദ്രാസന സഹായമെത്രാപ്പോലീത്താ അഭിവന്ദ്യ ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനിക്ക് ചണ്ഡിഗഡ് സെ. മേരീസ് ഇടവകയുടെ ആഭിമുഖ്യത്തിൽ സ്വീകരണം നല്കി. 1991 ഡിസംബർ 22–ന് വൈകിട്ട് അഭിവന്ദ്യ തിരുമേനിയെ ഇടവക വികാരി ഫാ. സി. ജി. മാത്യുവും ഇടവകജനങ്ങളും പൗരാവലിയും ചേർന്ന് പള്ളിയിലേക്ക് സ്വീകരിച്ച്ആനയിച്ചു. അഭി. തിരുമേനി ക്രിസ്തുമസ് ശുശ്രൂഷ ചണ്ഡിഗഡ് പള്ളിയിൽ നടത്തി.

ഡൽഹി ഭദ്രാസന സഹായമെത്രാപ്പോലീത്താ ഈയ്യോബ് മാർ പീലക്സിനോസിന് 1991 ഡിസംബർ 29–ന് അജ്മീർ സെന്റ്ജോർജ് ഇടവക ഹൃദ്യമായ സ്വീകരണം നൽകി. മലങ്കരസഭയിലെ ഒരു തിരുമേനി ഇദംപ്രഥമമായിട്ടാണ് അജ്മീർ ഇടവക സന്ദർശിക്കുന്നത്. 16 അംഗങ്ങൾ മാത്രമുള്ള ഇടവകയുടെ ആഭിമുഖ്യത്തിൽ സ്ഥലത്തെ മലയാളികൾ ഒന്നടങ്കമാണ് സ്വീകരണം നൽകിയത്.

## സഹായം ചെയ്യുക

പാക്കിസ്ഥാൻ അതിർത്തിയിലുള്ള ജസൽ മീറിൽ ഡൽഹി ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഈയ്യോബ് മാർ പീലക്സിനോസ് തിരുമേനി എത്തുകയും റോമൻകത്തോലിക്കാ സഭവക സെ. പോൾസ് സ്കൂളിൽ വി: കുർബാന അർപ്പിക്കുകയും ചെയ്തു. ജസൽമീറിൽ ഒരു ഓർത്തഡോക്സ് ദേവാലയം നിർമ്മിക്കുവാൻ തീരുമാനിച്ചു. മരുഭൂമിയായ ഈ സ്ഥലത്ത് ഒരു ദേവാലയം നിർമ്മിക്കുവാൻ സഹായിക്കുവാൻ ആഗ്രഹിക്കുന്ന വ്യക്തികളും പള്ളികളും H. G. JOB MAR PHILEXINOSE EPISCOPA, Orthodox Centre, Thuglagabad-N.Delhi–62 എന്ന വിലാസത്തിൽ അറിയിക്കുക.

## സൺഡേസ്കൂൾ ഹയർ സർട്ടിഫിക്കററ് കോഴ്സ്

സൺഡേസ്കൂളുകളിൽ 'ഹയർ സർട്ടിഫിക്കററ് കോഴ്സ്' ആരംഭിക്കുന്നതിന് 1991 ജൂൺ 8–ാം തീയതി കൂടിയ സൺഡേസ്കൂൾ അസോസിയേഷൻ പൊതുയോഗം അനുമതി നൽകി. 11–ഉം 12–ഉം ക്ലാസുകൾ ചേർന്നതാണ് സൺഡേസ്കൂൾ ഹയർ സർട്ടിഫിക്കററ് കോഴ്സ് കോഴ്സിന്റെ കാലാവധി രണ്ടുവർഷമാണ്. 1992 മാർച്ച്മാസം മുതൽ ഒന്നാംവർഷം ക്ലാസ്സുകൾ ആരംഭിക്കും. പത്താംക്ലാസ് പരീക്ഷയോടൊപ്പമാണ് പരീക്ഷ നടത്തുന്നത്. ഒന്നാംവർഷം പൂർത്തിയാക്കുമ്പോൾ വാർഷികപരീക്ഷ മാത്രമേ ഉണ്ടായിരിക്കുകയുള്ളു. രണ്ടാംവർഷം അവസാനം പൊതുപരീക്ഷയും, പരീക്ഷയിൽ വിജയിക്കുന്നവർക്ക് സർട്ടിഫിക്കററുകളും റാങ്ക് ജേതാക്കൾക്ക് സമ്മാനങ്ങളും നൽകും. സൺഡേസ്കൂളിൽ പത്താംക്ലാസ് പാസ്സായവർക്ക് റഗുലറായോ പ്രൈവററായോ കോഴ്സിൽ ചേരാം. പ്രൈവററായി ചേർന്ന് വിജയിക്കുന്നവർക്ക് സമ്മാനങ്ങൾ ഉണ്ടായിരിക്കുന്നതല്ല. സർട്ടിഫിക്കററ് ലഭിക്കുന്നതാണ്. പ്രൈവററായി ചേരുന്നവർ അതത് ഇടവകകളിലെ സൺഡേസ്കൂൾ ഹെഡ്മാസ്ററന്മാർ മുഖാന്തിരം അപേക്ഷകൾ ഡി. ഇൻസ്പെക്ടറന്മാർക്ക് നൽകണം.

## വാർഷിക കോൺഫ്രറൻസ്

അഖില മലങ്കര ബാലികാസമാജത്തിന്റെ വാർഷിക കോൺഫ്രറൻസ് 1992 ജനുവരി 11, 12 തീയതികളിൽ പരുമല ധ്യാനമന്ദിരത്തിൽവച്ച് നടന്നു. അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ കോൺഫ്രറൻസ് ഉദ്ഘാടനം ചെയ്തു. ശ്രീമതി എലിസബേത്ത് തോമസ്, റവ. സി. ജൂലിയാന എന്നിവർ ക്ളാസുകളെടുത്തു. പൊതുസമ്മേളനത്തിൽ പ. കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിച്ചു. ശ്രീമതി മറിയാമ്മ ചാക്കോ, കുമാരി ജയമോൾ, സ്മിതാ ബാബു എന്നിവർ ആശംസകൾ നേർന്നു സംസാരിച്ചു.

## ഭദ്രാസന വാർഷികം

മർത്തമറിയം സമാജം കോട്ടയം ഭദ്രാസന വാർഷികം ഡിസംബർ 12–ാം തീയതി പാത്താമുട്ടം സെൻറ്മേരീസ് പള്ളിയിൽവച്ച് നടന്നു. ഗീവർഗീസ് മാർ കൂറിലോസ് എപ്പിസ്ക്കോപ്പാ, ഫാ. എം. സി. ജോർജ്, പ്രൊഫ. എം. സി. ജോസഫ് എന്നിവർ ക്ലാസെടുത്തു. ഫാ. എബ്രഹാം അഞ്ചേരി സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. ഫാ. എം. പി. ജോർജ് സ്വാഗതവും മിസസ് ശോശാമ്മ ചെറിയാൻ നന്ദിയും പറഞ്ഞു.

## മാർ സേവേറിയോസ് ചാരിററബിൾ ഹോസ്പിററൽ

കൊച്ചി ഭദ്രാസനത്തിന്റെ കാലംചെയ്ത മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ പേരിൽ റൂർക്കലയിൽ ആരംഭിച്ച മാർ സേവേറിയോസ് ചാരിററബിൾ ഹോസ്പിററൽ അതിന്റെ പ്രവർത്തനത്തിന്റെ പ്രഥമവർഷം പൂർത്തിയാക്കി. ഗ്രാമത്തിലുള്ള ഒരു കെട്ടിടത്തിൽ പ്രവർത്തിക്കുന്ന ഈ ആശുപത്രിയിൽ ചുററുപാടുമുള്ള ഗ്രാമങ്ങളിലെ സാധുജനങ്ങൾക്ക് സൗജന്യ ചികിത്സ ലഭിക്കുന്നു. ചികിത്സയും മരുന്നും സൗജന്യമായതുകൊണ്ട് സാധുജനങ്ങൾക്ക് ഇതു വളരെ സഹായകരമാണ്. ഇതിന്റെ ചിലവുകൾ മുഴുവൻ വഹിക്കുന്നതു് റൂർക്കല സെൻറ് ഗ്രീഗോറിയോസ് ഹൈസ്ക്കൂൾ ആണ്.

## പ്രകാശനം ചെയ്തു

ഡോ. സാമുവൽ ചന്ദനപ്പള്ളിയുടെ 'വചനസുധ' എന്ന പുസ്തകത്തിന്റെ ഇംഗ്ലീഷ് പരിഭാഷയായ 'ഹണി വേഴ്സസ്' പ്രസിദ്ധപ്പെടുത്തി. ജോസ് കുര്യൻ പുളിയേരിയാണ് തർജ്ജമ നിർവ്വഹിച്ചത്. അബുദാബി സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽവച്ച് വികാരി ഫാ. സഖറിയാ പനയ്ക്കാമററം പ്രകാശനം നിർവഹിച്ചു. പരുമല തിരുമേനിയുടെ കത്തുകളിൽനിന്നും ഇടയലേഖനങ്ങളിൽനിന്നും തെരഞ്ഞെടുത്ത വചനങ്ങൾ ക്രോഡീകരിച്ചതാണ് വചനസുധ.

## സ്വർഗ്ഗീയ അയിര്

മലങ്കരസഭാമിഷണറി പോൾ സിനിരാജ് മുഹമ്മദ് രചിച്ച 'സ്വർഗ്ഗീയ അയിര്' എന്ന പുസ്തകം പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ ഒരു കോപ്പി ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിക്ക് നല്കി ദേവലോകം അരമന ചാപ്പലിൽവച്ച് പ്രകാശനം ചെയ്തു.

## ധ്യാനമന്ദിരം കൂദാശ ചെയ്തു

കുറിച്ചി വലിയപള്ളിയോടു ചേർന്നു മനോഹരമായി നിർമ്മിച്ച 'പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ സ്മാരക' ധ്യാനമന്ദിരത്തിന്റെകൂദാശ പ. ബാവാ തിരുമനസിലെ പെരുനാളിനോടനുബന്ധിച്ച് 1992 ജനുവരി 2-ന് സ്തേഫാനോസ് മാർ തേവോദോസ്യോസ്, പീലി

പ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.

1–ാംതീയതി 5 1/2 മണിക്ക് ദേവലോകം അരമനയിൽവച്ച് സ്മാരകമന്ദിരത്തിൽ പ്രതിഷ്ഠിക്കുന്നതിനുള്ള ഗീവറുഗീസ് ദ്വിതീയൻബാവാ സ്മാരകവസ്തുക്കൾ, പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായിൽനിന്ന് ഫാ. പൗലൂസ് ഓ. ഐ. സി.യും ധ്യാനമന്ദിരത്തിൽ കത്തിക്കുന്നതിനായി കബറിങ്കൽനിന്നും കൊളുത്തിയ ദീപശിഖ വികാരി ഫാ. പി. ജെ. ജോസഫും ഏററുവാങ്ങി, വാഹനങ്ങളുടെ അകമ്പടിയോടെ ഘോഷയാത്രയായിട്ടാണ് കുറിച്ചി വലിയപള്ളിയിലേക്കു ദീപശിഖയും സ്മാരകവസ്തുക്കളും കൊണ്ടുവന്നത്. 8 മണിക്ക് വലിയപള്ളിയിൽ എത്തിയതിനെ തുടർന്ന് സന്ധ്യാപ്രാർത്ഥനയുംനടത്തി.

2–ാംതീയതി യൗസേബിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബാന അർപ്പിക്കപ്പെട്ടു. കുർബാനമദ്ധ്യ അഭിവന്ദ്യ യൗസേബിയോസ് തിരുമനസ്സുകൊണ്ട് അനുസ്മരണാപ്രസംഗം നടത്തി. കുർബാനയ്ക്കുശേഷം സ്മാരകവസ്തുക്കളുടെ പ്രതിഷ്ഠ തേവോദോസ്യോസ് തിരുമനസുകൊണ്ടു നിർവ്വഹിച്ചു.

കുറിച്ചി പള്ളിയിൽനിന്ന് ജനുവരി 3–ാം തീയതിദേവലോകം കബറുങ്കലേക്കു തീർത്ഥാടനം നടത്തുകയുണ്ടായി.

## എ. എം. വർക്കി ജന്മശതാബ്ദി

മലങ്കരസഭയിലെ അത്മായ ദൈവശാസ്ത്രത്തിൻെറ പ്രഥമവക്താവും മലങ്കരസഭയുടെ വ്യക്തിത്വത്തെ ആഗോളതലത്തിലുയർത്തുവാൻ പരിശ്രമിച്ചവരിൽ പ്രഥമഗണനീയനും മലങ്കരസഭാ സെക്രട്ടറിയും, ആലുവാ യു.സി. കോളജ് പ്രഥമ പ്രിൻസിപ്പലുമായ യുഗപ്രഭാവനായ എ. എം. വർക്കി 'മലങ്കരസഭയുടെ മഹാനായ പുത്രനാ'ണെന്ന് അദ്ദേഹത്തിൻെറ ജന്മശതാബ്ദിയോടനുബന്ധിച്ച് പഴയസെമിനാരിയിൽ നടന്ന സിമ്പോസിയം വിലയിരുത്തി. മലങ്കരസഭയുടെ നിർണ്ണായക ഘട്ടങ്ങളിൽ സുധീരമായ നിലപാടുകൾ എടുക്കുവാനും,വൈദികസെമിനാരിയുടെ വളർച്ചയിൽ പുതിയൊരദ്ധ്യായത്തിനു തുടക്കം കുറിക്കുവാനും മലങ്കരസഭാ മാനേജിംഗ്കമ്മററിക്ക് ശരിയായ പ്രവർത്തനശൈലി ഉണ്ടാക്കുവാനും മലങ്കരസഭാ വർക്കിംഗ്കമ്മററി രൂപീകരിക്കുവാനും അദ്ദേഹം ചെയ്തിട്ടുള്ള സേവനങ്ങൾ പ്രസംഗകർ അനുസ്മരിച്ചു.

ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ,റവ. ഡോ.കെ.സി. ജോസഫ്, ഡോ. സാമുവൽ ചന്ദനപ്പള്ളി എന്നിവർ പ്രബന്ധം അവതരിപ്പിച്ചു. തെയോഫോറസ് റമ്പാൻ മോഡറേററായിരുന്നു. എ. എം. വർക്കിയുടെ ജന്മശതാബ്ദി പ്രമാണിച്ച് വൈദികസെമിനാരിയിൽ വർക്കി സ്മാരക എൻഡോവ്മെൻറ് ഏർപ്പെടുത്തി. വൈദികസെമിനാരിയുടെ പുനഃസ്ഥാപനത്തിൽ നേതൃത്വം നൽകിയ വർക്കിയുടെ നാമത്തിൽ അദ്ദേഹത്തിൻെറ മക്കളായ മാത്യു വർക്കി, എ.വി. ജേക്കബ്, തങ്കമ്മജോൺ എന്നിവരാണ് എൻഡോവ്മെൻറ് ഏർപ്പെടുത്തിയത്.

എ. എം. വർക്കിയുടെ ചിത്രം ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ അനാവരണം ചെയ്തു. മാത്യുവർക്കി രചിച്ച 'ഇൻ മെമ്മോറിയം' എന്ന ഗ്രന്ഥവും മെത്രാപ്പോലീത്താ പ്രകാശിപ്പിച്ചു. മലയാള മനോരമ ചീഫ് എഡിററർ കെ. എം. മാത്യു ആദ്യപ്രതി സ്വീകരിച്ചു സംസാരിച്ചു. ഫാ. ററി.ജെ.ജോഷ്വാ സ്വാഗതവും ഫാ.കെ.ജെ. ഗബ്രിയേൽ നന്ദിയും പറഞ്ഞു. ഫാ. ജോൺ മാത്യൂസ് ധ്യാനപ്രഭാഷണം നടത്തി.

## മാർഗ്ഗ നിർദ്ദേശ ക്യാമ്പ്

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ പത്താം സ്ററാൻഡേർഡിലേക്ക് പ്രവേശിക്കുന്ന വിദ്യാർത്ഥികൾക്കായി സംഘടിപ്പിക്കുന്ന വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശക ക്യാമ്പ് പരുമല സെമിനാരിയിലെ ധ്യാനമന്ദിരത്തിൽ 1992 ഏപ്രിൽ 26 മുതൽ മെയ് 3 വരെ തീയതികളിൽ നടക്കുന്നതാണ്. എസ്. എസ്. എൽ. സി. പരീക്ഷയിലും തുടർന്നുള്ള പൊതുമൽസരവേദികളിലും ഉന്നതവിജയം കരസ്ഥമാക്കാൻ വിദ്യാർത്ഥികളെ സഹായിക്കുന്ന ഒരു സമഗ്രപരിശീലന പദ്ധതിയാണിത്. വിദ്യാർത്ഥികളുടെ കഴിവുകൾ പരമാവധി പരിപോഷിപ്പിക്കുകയും സഭയ്ക്കും സമൂഹത്തിനും പ്രയോജനമുള്ളവരും മാതൃകാനിലവാരം പാലിക്കുന്നവരുമായി അവരെ വളർത്തിയെടുക്കുകയും ചെയ്യാനുള്ള പരിശ്രമമാണിത്.

ഒമ്പതാം സ്ററാൻഡേർഡിൽ ഓണം–ക്രിസ്തുമസ് പരീക്ഷകളിൽ 70% മാർക്കെങ്കിലും നേടിയ മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളായ വിദ്യാർത്ഥിനീ വിദ്യാർത്ഥികൾക്ക് ക്യാമ്പിൽ പങ്കെടുക്കുന്നതിനായി അപേക്ഷിക്കാവുന്നതാണ്. തെരഞ്ഞെടുക്കപ്പെടുന്ന 50 വിദ്യാർത്ഥികൾക്ക് പ്രവേശനം ലഭിക്കും.

ക്യാമ്പിൻെറ ചിലവുകൾക്കായി 300 രൂപാ വീതം ഓരോ വിദ്യാർത്ഥിയും നൽകണം. സാമ്പത്തിക പ്രയാസമുള്ളവർക്ക് ഇടവക വികാരി, സ്കൂൾ ഹെഡ്മാസ്ററർ എന്നിവരുടെ സാക്ഷ്യപത്രങ്ങൾ പരിഗണിച്ച് അർഹമായ സൗജന്യങ്ങൾ ചെയ്യുന്നതാണ്.

അപേക്ഷാഫാറത്തിനും ബന്ധപ്പെട്ട വിവരങ്ങൾക്കും ജനറൽ സെക്രട്ടറി, സ്ററുഡൻറ് സെൻറർ, കോട്ടയം–686001 എന്ന വിലാസത്തിൽ ഒരു രൂപയുടെ സ്ററാമ്പ് സഹിതം എഴുതുക.

എസ്. എസ്. എൽ. സി. പരീക്ഷയ്ക്കുശേഷം കലാശാലാ പ്രവേശനത്തിനായി കാത്തിരിക്കുന്നവർക്കുള്ള വിദ്യാഭ്യാസമാർഗ്ഗ നിർദ്ദേശ ക്യാമ്പ് 1992 മെയ് 10 മുതൽ 17 വരെ കോട്ടയത്തും നടക്കുന്നതാണ്.

## ആറാം ചരമവാർഷികം

## 18-2-1992



പെരുനാട് ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി ഇംഗ്ലീഷ് മീഡിയം സ്കൂൾ
സ്ഥാപകനും ആൻഡമാൻസ്, ആസ്സാം, നാഗാലാൻറ് മുതലായി ഭാരതത്തിലെ
വടക്കുകിഴക്കൻ ഇടവകകളുടെ വികാരിയുമായി സേവനം അനുഷ്ടിച്ച ദേഹവുമായ
**റവ. ഫാ. ഗീവർഗീസ്, ഒ. ഐ. സി.**

# പ. ബാവാ തിരുമേനി 78-ാം വയസിലേക്ക്

പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ 78–ാം ജന്മദിനം ജനുവരി 30–ന് സമുചിതമായി ദേവലോകം അരമനയിൽ ആഘോഷിച്ചു. രാവിലെ കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ഈവാനിയോസ് വി. കുർബാന അർപ്പിച്ചു. തുടർന്നു നടന്ന അനുമോദന സമ്മേളനത്തിൽ മലബാർ ഭദ്രാസന മെത്രാപ്പോലീത്താ തോമസ് മാർ തീമോത്തിയോസ് അദ്ധ്യക്ഷത വഹിച്ചു. ഫാ. ററി. ജെ. ജോഷ്വാ, ഫാ. ജോസഫ് വെണ്ടറപ്പള്ളി, മലയാളമനോരമ ചീഫ് എഡിററർ കെ. എം. മാത്യു, സഭാസെക്രട്ടറി എം. ററി. പോൾ എന്നിവർ പ. ബാവായിക്ക് ആശംസകൾ നേർന്നു പ്രസംഗിച്ചു. സൺഡേസ്കൂൾ അസോസിയേഷനുവേണ്ടി ഫാ. ററി. ജി. സഖറിയ, മുൻസഭാസെക്രട്ടറി പോൾ മത്തായി, പുത്തനങ്ങാടി കുരിശുപള്ളിക്കുവേണ്ടി ഫാ. ഇ. ജെ. തോമസ് കോറെപ്പിസ്ക്കോപ്പാ തുടങ്ങി നിരവധി വ്യക്തികളുടെയും സ്ഥാപനങ്ങളുടെയും പേൽ പ.ബാവാ തിരുമേനിക്ക് ബൊക്കേകളും ഹാരാർപ്പണങ്ങളും ലഭിച്ചു. പ. ബാവാ തിരുമേനി അനുമോദനങ്ങൾക്ക് നന്ദി പ്രകാശിപ്പിക്കുകയും ജന്മദിന കേക്ക് മുറിച്ച് വിതരണം ചെയ്യുകയും ചെയ്തു. കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ മാത്യൂസ് മാർ എപ്പിപ്പാനിയോസ് സ്വാഗതവും, ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നന്ദിയും പറഞ്ഞു. ചങ്ങനാശ്ശേരി ആർച്ച് ബിഷപ്പ് ജോസഫ് പവ്വത്തിൽ, കോട്ടയം ജില്ലാ കലക്ടർ സാജൻ പീററർ, മുൻരാജ്യസഭാംഗം തോമസ് കുതിരവട്ടം, ജോസഫ് എം. പുതുശേരി എം. എൽ. എ. തുടങ്ങി നിരവധി പ്രശസ്തരായ വ്യക്തികൾ അരമനയിലെത്തി പ. ബാവാ തിരുമേനിക്ക് ജന്മദിനാശംസകൾ നേർന്നു.

# പ. മാത്യൂസ് പ്രഥമൻ ബാവാ

പ. മാത്യൂസ് പ്രഥമൻ ബാവായുടെ ആരോഗ്യനില വളരെയധികം മെച്ചപ്പെട്ടുകൊണ്ടിരിക്കുന്നു. തിരുമേനി കാറിൽ ചില സ്ഥലങ്ങളൊക്കെ സന്ദർശിക്കുന്നുണ്ട്. വള്ളിക്കാട്ടു ദയറായിൽ പ. ഗീവർഗീസ് പ്രഥമൻ ബാവായുടെ പെരുനാളിനോടനുബന്ധിച്ച് തലേദിവസം വി. കുർബാനയിൽ സംബന്ധിക്കുകയും എല്ലാവരെയും കൈമുത്തിക്കുകയും ചെയ്തു. പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പെരുനാൾ റാസ കഴിഞ്ഞ് അരമനയുടെ ബാൽക്കണിയിൽ ഇരുന്ന് സ്ലീബാ ഉയർത്തി ജനങ്ങളെ ആശീർവദിച്ചു. തിരുമേനിയുടെ Sugar-ഉം B. P. യും ഭക്ഷണക്രമവുമെല്ലാം സാധാരണഗതിയിലായിട്ടുണ്ട്. മുഖ്യ മന്ത്രി കെ. കരുണാകരൻ പ. ബാവായെ സന്ദർശിച്ച് രോഗവിവരങ്ങൾ അന്വേഷിക്കുകയും കുശലപ്രശ്നങ്ങൾ നടത്തുകയും ചെയ്തു. തിരുമേനി സന്ദർശകരോടു സംസാരിക്കുന്നുണ്ട്. ചിലതൊക്കെ തിരിയാതെവരുന്നുണ്ട് എന്നേ ഉള്ളു.

# സുന്ത്രോണീസോ



കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമനസിലെ സുന്ത്രോണീസോ ഭദ്രാസന ദേവാലയമായ കൊല്ലം അരമനയിലെ സെ. തോമസ് കത്തീഡ്രലിൽവച്ച് പ. കാതോലിക്കാബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ 1992 ജനുവരി 10–ാം തീയതി നടത്തി. പീലിപ്പോസ് മാർ യൗസേബിയോസ്, സഖറിയാ മാർ അന്തോനിയോസ് എന്നീ തിരുമേനിമാരും അനേകം വൈദികരും മന്ത്രി ഉമ്മൻചാണ്ടി തുടങ്ങിയവരും ശുശ്രൂഷയിൽ സംബന്ധിച്ചു. ശുശ്രൂഷയുടെ അവസാനം എപ്പിപ്പാനിയോസ് മെത്രാപ്പോലീത്തായെ കൊല്ലം മെത്രാസന ഇടവകയുടെ ഭരണം ഏല്പിച്ചുകൊണ്ടുള്ള സ്താത്തിക്കോൻ പ. ബാവാ തിരുമേനി നൽകി. തുടർന്നു ചേർന്ന അനുമോദനസമ്മേളനം പ. ബാവാ തിരുമേനി ഉത്ഘാടനം ചെയ്തു. യൂയാക്കീം മാർ കൂറിലോസ് എപ്പിസ്കോപ്പാ അദ്ധ്യക്ഷം വഹിച്ചു. മന്ത്രി ആർ. ബാലകൃഷ്ണപിള്ള, സൺഡേസ്കൂൾ ഡയറക്ടർ ജനറൽ സി.വി. ജോർജ് കോറെപ്പിസ്കോപ്പാ, മുനിസിപ്പൽ ചെയർമാൻ കരുമാലിൽ സുകുമാരൻ, പോൾ മത്തായി, പ്രൊഫ. അലക്സാണ്ടർ കാരയ്ക്കൽ എന്നിവർ പ്രസംഗിച്ചു. വിവിധ സംഘടനകളുടെയും വ്യക്തികളുടെയും വകയായി അനേകം ഹാരങ്ങളും തിരുമേനിക്ക് അർപ്പിക്കപ്പെട്ടു.

ഫാ. എം. എൽ. തോമസ് സ്വാഗതവും ഭദ്രാസന സെക്രട്ടറി ഫാ. മത്തായി വിലനിലം കൃതജ്ഞതയും പറഞ്ഞു.



[ബോംബെ അന്ധേരി സെ. ജോൺസ് ഇടവകയിൽ ജോർജ് വർഗീസിൻെറ ഏകപുത്രൻ ലിജു (16) കഴിഞ്ഞ നവംബർ 17–ാം തീയതി ട്രയിൻ മുട്ടി മരിച്ചു. വിദ്യാർത്ഥിപ്രസ്ഥാനത്തിലെ ഒരു സജീവ പ്രവർത്തകനായിരുന്ന ലിജു മരിക്കുന്നതിന് ഏതാനും ദിവസം മുമ്പ് എഴുതിയ കവിതയാണ് ഇത്.]

1. Jesus, you are my salvation
   Jesus, you're my inspiration
   Jesus, you're the treasurer of my life
   Jesus, you offer new sight to the blind,
   Healing the crippled, the deaf
   and the mute,
   Cleansing the leper and banishing ills,
   Raising the dead to life.

2. Jesus, you nurture the hungry
   with bread
   Stilling the tempest and calming the sea,
   Turning life's water to glittering wine,
   Shedding your blood for me.

3. Jesus, my refuge, in you do I trust
   Jesus, my saviour in you I rejoice
   Jesus, my way and my truth and
   my life
   Jesus, who sets me free.



## പാരീഷ് മിഷൻ

ഓർത്തഡോക്സ് വൈദികസെമിനാരി അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും നേതൃത്വത്തിൽ നടത്തിവരുന്ന പാരീഷ് മിഷൻ പ്രവർത്തനങ്ങൾ ഇക്കഴിഞ്ഞ ക്രിസ്തുമസ് അവധിക്കാലത്ത് 12 സെൻററുകളിൽ കേന്ദ്രീകരിച്ച് വിജയകരമായി നടത്തുന്നതിന് സാധിച്ചു. കോട്ടപ്പടി, പെങ്ങാമുക്ക്, കരിപ്പക്കുന്ന്, തേനിടുക്ക്, വാഴമുട്ടം, തിരുമുററം, അരുവാപ്പലം, ഞെക്കുകാവ്, കോട്ടപ്പുറം, കുര, കൊററാർകാവ് എന്നിവിടങ്ങളിലും കേരളത്തിന് പുറത്ത് കോയമ്പത്തൂരും ആണ് മിഷൻ പ്രവർത്തനങ്ങൾ നടത്തിയത്,

മിഷൻെറ മദ്ധ്യവേനൽക്കാല പ്രവർത്തനങ്ങൾ ഏപ്രിൽ—മെയ് മാസങ്ങളിൽ നടക്കുന്നതാണ്. ഇടവകയിലെ ആത്മീയ ഉണർവ്വിനെ ലക്ഷ്യമാക്കിയുള്ള പ്രവർത്തനങ്ങളാണ് ക്രമീകരിച്ചിരിക്കുന്നത്. നവീകരണ പ്രസ്ഥാനങ്ങൾ വർദ്ധിച്ചുവരുന്ന ഈ കാലഘട്ടത്തിൽ നമ്മുടെ മിഷൻെറ പ്രസക്തി വലുതാണല്ലോ. പുതിയതായി അഞ്ചു പാരീഷ്മിഷൻ പ്രസിദ്ധീകരണങ്ങൾകൂടി കുറഞ്ഞ വിലയ്ക്ക് വില്പനയ്ക്ക് തയ്യാറായിരിക്കുന്നു.

ഇടവകകളിൽ മിഷൻ പ്രവർത്തനങ്ങൾ നടത്തുവാനാഗ്രഹിക്കുന്ന ബഹു. വികാരിമാർ ഫെബ്രുവരി 29–ന് അകം സെക്രട്ടറിയെ വിവരം അറിയിക്കേണ്ടതാണ്. കൂടുതൽ വിവരങ്ങൾക്ക് എഴുതുക:

തോമസ് സഖറിയ, പാരീഷ്മിഷൻ സെക്രട്ടറി,
ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി:
കോട്ടയം. പി. ബി. നമ്പർ 98
686001.



(6–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

ക്കൊണ്ട് നിത്യകൂടാരങ്ങളിൽ നമ്മെ ചേർക്കുവാൻ സ്നേഹിതന്മാരെ നേടണം (ലൂക്കോ. 16:9). നമ്മുടെ ജീവിതത്തിൽ അങ്ങനെ ഒരു രൂപാന്തരം ഉണ്ടാകണം. ഈ രൂപാന്തരം ഒരു വീണ്ടും ജനനത്തിന്റെ അനുഭവത്തിൽ നമ്മെ വീണ്ടും എത്തിക്കും (യോഹ. 3:1–6). ഒരുവൻ ക്രിസ്തുവിലായാൽ പുതിയ സൃഷ്ടിയായിത്തീരുന്നു. തിന്മയെ ഉപേക്ഷിച്ച് നന്മയിൽ ആയി ദൈവത്തെയും മററുള്ളവരെയും സന്തോഷിപ്പിക്കുന്നവരായി നാം തീരണം. മാതാവിന്റെ മദ്ധ്യസ്ഥത കാനാവിലെ കല്യാണത്തിന്റെ കുറവുകൾ പരിഹരിച്ചതുപോലെ പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും മദ്ധ്യസ്ഥതയിൽ നമുക്കും അഭയപ്പെടാം. മാമോദീസായുടെ അനുഭവത്തെ പുതുക്കുന്ന അനുഭവമായി നോമ്പിനെ ആചരിച്ച് നാം രൂപാന്തരപ്പെടേണ്ടിയിരിക്കുന്നു.

## ശുബുക്കോനോ (നിരപ്പിന്റെ) ശുശ്രൂഷ. മാർച്ച് 2

(മത്തായി 18:12–35)

നോമ്പിന്റെ ആദ്യത്തെ തിങ്കളാഴ്ച ഉച്ചനമസ്ക്കാരത്തിനുശേഷം ശുബുക്കോനോ ശുശ്രൂഷ നടത്തുന്നു. വൈദികരുടെ നേതൃത്വത്തിലാണ് ഈ ശുശ്രൂഷ നടത്തുന്നത്. തമ്മിൽ തമ്മിൽ ക്ഷമിച്ചും സ്നേഹിച്ചും മാത്രമേ നോമ്പിലേക്കു പ്രവേശിക്കാൻ പാടുള്ളു. വിശുദ്ധിയുടേയും നന്മയുടേയും ക്ഷമയുടെയും നിരപ്പിന്റെയും കരുണയുടെയും മനസലിവിന്റെയും പശ്ചാത്തലത്തിൽ അനുഷ്ഠിക്കുന്ന നോമ്പിലാണ് ദൈവം പ്രസാദിക്കുന്നത്.

മാനസാന്തരം, ക്ഷമ, സ്നേഹം ഇവയാണ് ശുബുക്കോനോ ശുശ്രൂഷയിൽ എടുത്തുപറയുന്നത്.

സഹോദരനോട് നിരപ്പാകാതെ വഴിപാടു കഴിക്കുന്നതുകൊണ്ട് പ്രയോജനമില്ലാത്തതിനാലാണല്ലോ ആദ്യമേ സഹോദരനോട് നിരപ്പാകാൻ കർത്താവ് പറഞ്ഞത് (വി. മത്താ. 5:23). 'നിങ്ങൾ മനുഷ്യരോട് അവരുടെ പിഴകളെ ക്ഷമിച്ചാൽ, സ്വർഗ്ഗസ്ഥനായ പിതാവ് നിങ്ങളോടും ക്ഷമിക്കും. നിങ്ങൾ മനുഷ്യരോടു പിഴകളെ ക്ഷമിക്കാഞ്ഞാലോ നിങ്ങളുടെ പിതാവ് നിങ്ങളുടെ പിഴകളെയും ക്ഷമിക്കയില്ല' (വി. മത്താ. 6:14, 15) എന്ന് കർത്താവ് വ്യക്തമായി പറയുന്നു. പതിനായിരം താലന്ത് ഇളച്ചുകിട്ടിയവൻ നൂറു വെള്ളിക്കാശ് ഇളച്ചുകൊടുക്കാതിരുന്ന ഉപമയാണല്ലോ ശുബ്ക്കോനേ ശുശ്രൂഷയിൽ വായിക്കുന്നത്.

## 6. ഗർബോ (കുഷ്ഠരോഗിയെ സൗഖ്യമാക്കിയ) ഞായർ. മാർച്ച് 8

(വേദഭാഗങ്ങൾ: മർക്കോസ് 1:32–45, 9:14–19, മത്താ. 8:1–13)

കുഷ്ഠരോഗിയെ സൗഖ്യമാക്കിയ കർത്താവിനോട് കുഷ്ഠരോഗികൾക്കു മാത്രമല്ല എല്ലാ രോഗികൾക്കും അവരുടെ കുടുംബത്തിനും വേണ്ടി പ്രത്യേകമായി പ്രാർത്ഥിക്കുവാനുള്ള ഞായറാഴ്ചയാണ് ഗർബോ ഞായർ.

നമുക്ക് ശാരീരിക കുഷ്ഠമില്ലെങ്കിലും പാപമാകുന്ന കുഷ്ഠം നമ്മുടെ ആത്മശരീരത്തെ ബാധിച്ചിരിക്കുന്നു. കുഷ്ഠരോഗിക്ക് ദേവാലയത്തിലും മനുഷ്യരുടെ ഭവനങ്ങളിലും മനുഷ്യസഹവാസമുള്ള ഒരിടത്തും പ്രവേശനമില്ല. ദൈവത്തിൽനിന്നും മനുഷ്യരിൽനിന്നും അവൻ തള്ളപ്പെട്ടവനാണ്. ഇതുപോലെ പാപി മനുഷ്യരിൽനിന്നും ദൈവത്തിൽനിന്നും അകന്നുപോകുന്നു. ആരംഭത്തിൽ കുഷ്ഠത്തിന്റെ ലക്ഷണമൊന്നും കാണുകയില്ല. പാപവും അതുപോലെയാണ്. കുഷ്ഠം ശക്തിപ്പെട്ടാൽ ചികിൽസ പ്രയാസമായതുപോലെ പാപവും ശക്തിപ്പെട്ടാൽ അതിനെ ജയിക്കുക പ്രയാസമാണ്. തന്റെ അടുക്കൽ വന്ന കുഷ്ഠരോഗികളെ സൗഖ്യമാക്കിയ കർത്താവ് പാപികളായ നാമും നമ്മുടെ പാപരോഗം മനസിലാക്കി അനുതപിച്ച് തന്റെ സന്നിധിയിലേക്ക് തിരിയുന്നുവെങ്കിൽ നമ്മുടെ പാപരോഗത്തെയും സൗഖ്യമാക്കി പരിശുദ്ധന്മാരുടെ കൂട്ടായ്മയിൽ നമ്മെയും ചേർക്കും. ഇതിനുള്ള അവസരമാണ് നോമ്പുകാലം. ദ്രവ്യാഗ്രഹം സകലവിധ പാപത്തിനും കാരണമാണല്ലോ. ജഡമോഹവും സ്ഥാനമാനമോഹങ്ങളും ധനമോഹവും നമ്മുടെ ആത്മശരീരങ്ങളെ പാപകുഷ്ഠംകൊണ്ട് നശിപ്പിക്കും. നയമാനെപ്പോലെ നാം പരാക്രമശാലികൾ ആയിരുന്നേക്കാം. പാപകുഷ്ഠമുള്ളവരാണ് എങ്കിൽ ദൈവവും സമൂഹവും നമ്മെ വെറുക്കും. പാപകുഷ്ഠം മാറുവാൻ നമുക്ക് പ്രാർത്ഥിക്കാം. പരിശ്രമിക്കാം. ദൈവസന്നിധിയിൽ ചെല്ലാം. കർത്താവിൽനിന്നും കരുണ ലഭിച്ച കുഷ്ഠരോഗിയെപ്പോലെ കരുണക്കായി അപേക്ഷിക്കാം. കർത്തൃകല്പനപോലെ ദേവാലയത്തിലേക്കു പോകാം. പുരോഹിതന്റെ മുമ്പിൽ സാക്ഷ്യത്തിനായി കുമ്പസാരിക്കാം. നിത്യജീവന്റെ ഔഷധമായ നമ്മുടെ കർത്താവിന്റെ തിരുശരീരരക്തങ്ങൾ ഒരുക്കത്തോടെ അനുഭവിക്കാം. അങ്ങനെ നാം പാപവിമുക്തരായി കർത്താവിനെ സ്വീകരിക്കുന്നതിനും തന്റെ വരവിൽ ബുദ്ധിയുള്ള കന്യകമാരെപ്പോലെ സ്വർഗ്ഗീയ മണവറയിലേക്ക് പ്രവേശിക്കുന്നതിനും ഒരുങ്ങാം. ഈ നോമ്പുകാലം അതിന് നാമോരോരുത്തർക്കും ശക്തി നൽകട്ടെ.

